



കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ, ജാഗരണത്തിലും വിശപ്പിലും ശുദ്ധതയിലും ജ്ഞാനത്തിലും ദീർഘക്ഷമയിലും ദയയിലും പരിശുദ്ധാത്മാവിലും നിഷ്കളങ്കസ്നേഹത്തിലും എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കു വേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.


2019 ജനുവരി 1
നാമഹേതുക തിരുനാൾ
ആഘോഷിക്കുന്ന
മലങ്കര സുറിയാനി
കത്തോലിക്കാ സഭയുടെ
തലവനും പിതാവും
തിരുവനന്തപുരം മേജർ
അതിരൂപതയുടെ
അദ്ധ്യക്ഷനുമായ
അത്യുന്നത കർദ്ദിനാൾ
മോറാൻ മോർ
ബസേലിയോസ് ക്ലീമിസ്
കാതോലിക്കാബാവായ്ക്ക്
പ്രാർത്ഥനകളും
ആശംസകളും




# ഉള്ളടക്കം




**രക്ഷാധികാരി**
മോറാൻ മോർ ബസേലിയോസ്
കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാബാവ

**പ്രിന്റർ ആന്റ് പബ്ലിഷർ**
റൈറ്റ് റവ. ജെയിംസ് പാറവിള
കോർ എപ്പിസ്കോപ്പാ

**എഡിറ്റർ**
റവ. ഫാ. ഷീൻ പാലക്കുഴി

**ചീഫ് എഡിറ്റർ**
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943
bovasmathew@gmail.com

**പത്രാധിപ സമിതി**
റവ.ഡോ.ജോൺപടിപ്പുരക്കൽ
റവ.ഫാ.ജോസഫ്വള്ളിയാട്ട്
റവ.ഫാ.ജോസഫ്പൂവത്തുംതറയിൽ
റവ.ഫാ.ഗീവർഗീസ്വലിയചാങ്ങവീട്ടിൽ
റവ.ഫാ.വർഗീസ്വിനയാനന്ദ് ഒ.ഐ.സി
ഡോ.കെ.വി.തോമസ്കുട്ടി
റവ.സി.ഡോ.ആർദ്രഎസ്.ഐ.സി.
റവ.സി.ഡോ.അഞ്ജലിതെരേസ്ഡി.എം.
ഡോ.ഷേർളിസ്റ്റുവർട്ട്
ശ്രീ.രാജുമാത്യു

**ഉപദേശക സമിതി**
ശ്രീ. ജേക്കബ് പുന്നൂസ്
റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
റവ, ഫാ. തോമസ് കയ്യാലക്കൽ
ഡോ. തോമസ്കുട്ടി പനച്ചിക്കൽ
ശ്രീ. ബോബി എബ്രഹാം

**സർക്കുലേഷൻ മാനേജർ**
റവ. ഫാ. തോമസ് മുകളുംപുറത്ത്
9446703056

**മാർക്കറ്റിംഗ് & അഡ്വർടൈസ്മെന്റ്**
റവ. ഫാ. ആന്റണി മരിയഭവൻ

**കവർ & ലേഔട്ട്**
Fingraph - 9387811920
fingraphtvm@gmail.com

**ഫോട്ടോഗ്രാഫ്സ്**
തോമസ് മാത്യു നെല്ലുവേലിൽ

**പ്രിന്റിംഗ്**
സെന്റ് മേരീസ് പ്രസ്, പട്ടം,
തിരുവനന്തപുരം-4

**വിലാസം**
ക്രൈസ്തവ കാഹളം
സമന്വയ പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്, പട്ടം,
തിരുവനന്തപുരം-4



bovasmathew@gmail.com
9447661943

Editorial



# പാലങ്ങൾ നിർമ്മിക്കാം

പാലങ്ങൾ നമ്മെ പരസ്പരം ബന്ധിപ്പിക്കും. ബന്ധങ്ങൾ അറ്റുപോകുന്ന ലോകത്ത് പാലങ്ങളാണ് നിർമ്മിക്കപ്പെടേണ്ടത്. പുതുവത്സരം അങ്ങനെയൊരു ചിന്തയിലേക്ക് നമ്മെ നയിക്കട്ടെ.

കഴിഞ്ഞ നാളുകളെക്കുറിച്ച് ആത്മപരിശോധന നടത്താനുള്ള ഒരുസമയം കൂടിയാണിത്. നമ്മുടെ പ്രവൃത്തികൾ മൂലം, വാക്കുകൾ മൂലം, മുറിവേറ്റവർക്കും നമ്മുടെ ബന്ധങ്ങളുടെ ചങ്ങലയിൽ നിന്ന് അറ്റ് പോയവരുമായ ധാരാളം സമൂഹങ്ങളും ദേശങ്ങളും വ്യക്തികളുമുണ്ട്. അന്താരാഷ്ട്ര മേഖലകളിൽ ഉപരോധത്തിന്റെ കെണികളിൽപ്പെട്ട് മുന്നോട്ട് പോകുവാൻ സാധിക്കാതെ ഭക്ഷണവും മരുന്നും ലഭിക്കാതെ വല്ലാതെ ഭാരപ്പെടുന്ന രാഷ്ട്രങ്ങളുണ്ട്. സമ്പന്ന രാജ്യങ്ങളുടെ കച്ചവട താല്പര്യങ്ങൾ കാരണം നിരപരാധികളായ ജനത ഒറ്റപ്പെട്ടുപോയ ഈ രാജ്യങ്ങളിൽ കഷ്ടപ്പെടുന്നു. യുദ്ധങ്ങളും ഭീകരതയും സമ്മാനിച്ച കഷ്ടപ്പാടുകളിൽ നിന്ന് അതിജീവനത്തിന്റെ പാതയിൽ നീന്തിക്കയറുവാൻ ഭാരപ്പെടുന്ന ഈ സമൂഹങ്ങളെ നാം കണ്ടില്ലെന്നു നടിക്കരുത്. തീവ്ര മതഭ്രാന്തിന്റെ ഇരകളാണ് മറ്റൊരുകൂട്ടർ. ലോകത്തിന്റെ നാനാഭാഗങ്ങളിൽ പ്രത്യേകിച്ച് മധ്യ-പൂർവ്വേഷ്യൻ രാജ്യങ്ങളിൽ പ്രത്യേകിച്ച് വിശ്വാസത്തിന്റെ പേരിൽ ഒറ്റപ്പെട്ട് കഴിയുന്നവർ ധാരാളമാണ്. വ്യക്തികളും സമൂഹങ്ങളും ഇതിന്റെ ഇരകളാണ്. പരമോന്നത കോടതി പരിപൂർണ്ണ കുറ്റവിമുക്തയാക്കിയിട്ടും പുറത്തിറങ്ങുവാൻ കഴിയാതെ വീട്ടു തടങ്കലിലായിരിക്കുന്ന പാകിസ്ഥാനിലെ ആസിയ ബീവി, വിവേചനത്തിന്റെ നേർക്കാഴ്ചയായി നമ്മുടെ കൺമുന്നിലുണ്ട്.

വെറുപ്പിന്റെ പ്രത്യയ ശാസ്ത്രം തങ്ങളുടെ പ്രവർത്തന മേഖലകളുടെ അടിസ്ഥാന തത്വമായി അംഗീകരിച്ച് അധികാരം നിലനിർത്തുവാൻ വെമ്പൽക്കൊണ്ടു നിൽക്കുന്ന രാഷ്ട്രീയ പാർട്ടികൾ മഹത്തായ ഇന്ത്യാരാജ്യത്തെ ഛിന്നഭിന്നമാക്കുന്നു. പശുമാംസത്തിന്റെ പേരിൽ രാജ്യത്ത് നടന്ന കലാപങ്ങളിൽ ജീവൻ നഷ്ടപ്പെട്ടത് അനേകർക്കാണ്. ഭയപ്പാടിന്റെയും വിവേചനത്തിന്റെയും കയ്പ്പേറിയ അനുഭവങ്ങളാണ് ന്യൂന പക്ഷ വിഭാഗങ്ങൾക്ക് രാജ്യത്തിന്റെ പല ഭാഗങ്ങളിലും പറയാനുള്ളത്. മനുഷ്യനെ ജാതിയുടെ പേരിലും മതത്തിന്റെ പേരിലും ഭാഷാ വർണ്ണങ്ങളുടെ പേരിലും ഭിന്നിപ്പിച്ച് അധികാരം നിലനിർത്തുന്ന വെറുപ്പിന്റെ പ്രത്യയശാസ്ത്രങ്ങളെ നാം തിരസ്ക്കരിക്കണം.

ഒരു കോടതിവിധിയുടെ മറവിൽ മനുഷ്യനെ മാനിക്കാതെ സമൂഹത്തിന്റെ ഹൃദയത്തുടിപ്പുകൾ മനസ്സിലാക്കാതെ ഒരു ജനത നൂറ്റാണ്ടുകളായി കൈവശം വച്ചിരിക്കുന്ന ദൈവാലയങ്ങളിലേക്ക് നടത്തുന്ന കടന്നുകയറ്റവും കൈയ്യടക്കലും അംഗീകരിച്ച് കൊടുക്കാനാവില്ല. "വെറുപ്പിന്റെ തത്വശാസ്ത്രം" സ്വന്തം ദൈവശാസ്ത്രമാക്കിയവർ അതിൽ നിന്ന് ഉളവായ ബന്ധത്തിന്റെ വിള്ളലുകൾ എത്ര ആഴമുള്ളതാണെന്ന് ഈ പുതുവത്സരത്തിലെങ്കിലും തിരിച്ചറിഞ്ഞിരുന്നെങ്കിൽ. പുതുവത്സരം നമുക്ക് ചില തീരുമാനങ്ങളിലൂടെ കൂടുതൽ ഉജ്വലമാക്കാം. അറ്റുപോയ ബന്ധങ്ങൾ നമുക്ക് വിളക്കിച്ചേർക്കാം. ബന്ധത്തിന്റെ ചങ്ങലകൾ വളരട്ടെ.

സാർവ്വത്രിക സഭയുടെ രാജകുമാരൻ, മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും പിതാവുമായ അത്യുന്നത കർദ്ദിനാൾ മോറാൻ മോർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവാ തിരുമേനി തന്റെ നാമഹേതുക തിരുന്നാൾ ആഘോഷിക്കുകയാണ്. സഭയുടെ ഈ കർദ്ദിനാൾ ബന്ധങ്ങൾക്ക് അതിശ്രേഷ്ഠമായ വിലകൽപ്പിക്കുന്നു. തന്റെ നിലപാടുകളും പ്രവർത്തന പദ്ധതികളും വഴിയായി അനേകർക്ക് ഒറ്റപ്പെടലിന്റെ തുരത്തിൽ നിന്നും മോചനം നൽകിയ ഈ കാലഘട്ടത്തിലെ കർമ്മോജ്വലമായ ജീവിതമാണ് അദ്ദേഹത്തിന്റേത്. അഭിവന്ദ്യ കാതോലിക്കാ ബാവ തിരുമേനിക്ക് നാമഹേതുക തിരുന്നാൾ ആശംസകൾ!!! എല്ലാ വായനക്കാർക്കും നവവത്സരാശംസകൾ...

**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ,



# പ്രത്യാശയോടെ പുതുവർഷത്തിലേക്ക്

പുതിയ ഒരു വർഷം നമ്മെക്കാത്തിരിക്കുന്നു! 2019! പ്രത്യാശയോടെ പുതിയവർഷത്തെ നമുക്ക് സ്വീകരിക്കാം. തകർച്ചകളുടെയും കനത്ത സമ്മർദ്ദങ്ങളുടെയും പ്രതികൂല സാഹചര്യങ്ങളുടെയും നന്മയുടെയും നേരെ മുഖം തിരിക്കുന്ന മനസ്സുകളുടെയും കണക്കുകളും 2018-ന്റെ കണക്കുകളും മനസ്സിൽ വലിയ ഭാരം ഉണ്ടാക്കിയെങ്കിലും ഒരു മനസ്സോടെ, ഒരു ദേശമായി പ്രളയക്കെടുതിയെ അതിജീവിച്ച മലയാള നാടിന്റെ അതിജീവന പാഠം ഭാരതത്തിലും നാടിനു പുറത്തും അതിശക്തമായി പ്രചരിക്കുകയാണ്. പ്രളയക്കെടുതിയെ ഏകമനസ്സോടെ മലയാളി സമൂഹം നേരിട്ടതും അതിജീവിച്ചതും ലോക ജനതയ്ക്ക് ഇന്നും അത്ഭുതവും പ്രചോദനവുമാണ്. ദുരന്തഭൂമിയിലേക്ക് സഹായവുമായി ഓടിയെത്താത്തവർ ആരാണുള്ളത്?. ഒപ്പം അപ്രതീക്ഷിതമായി പാഞ്ഞെത്തിയ വെള്ളപ്പാച്ചിലിൽ സ്വാർത്ഥതയും വിഭാഗീയതയും ഒഴുകിപ്പോയി! കരുണയും കരുതലും നമ്മുടെ നാട്ടിലേക്ക് ഊഷ്മളമായും ശക്തമായും തിരികെയെത്തി. 2018-ന്റെ അവസാന പാതത്തിലെത്തിയപ്പോൾ വെറുപ്പിന്റെയും വിഭാഗീയതയുടെയും സ്വാർത്ഥതയുടെയും വേലിയേറ്റങ്ങൾ നമ്മുടെ മണ്ണിലേക്ക് തിരികെ എത്തിയതുപോലെ തോന്നുന്നു. പാഠങ്ങൾ പഠിച്ചിട്ട് പരീക്ഷയിൽ ജയിക്കാത്ത മലയാളി! സ്വാർത്ഥനാകാതെയും വിഭാഗീയത പറയാതെയും എനിക്കും എന്റെ കൂട്ടത്തിനും വളരാനാകില്ല എന്ന മിഥ്യാബോധം ഏറ്റവും കൂടുതൽ സ്വാധീനിക്കുന്നത് മലയാളി മനസ്സുകളെ അല്ലേ എന്ന് മറ്റാരെങ്കിലും നമ്മോടു ചോദിച്ചാൽ നമുക്ക് വേദന ഉണ്ടാകുമോ? ഈ വേദനയകറ്റാൻ ദൈവ ബന്ധവും യഥാർത്ഥ ആത്മീയതയും നമ്മുടെ മുന്നേറ്റത്തിന് സാധിക്കും. ദൈവകരുണയും മനുഷ്യ സ്നേഹവും കരുതലും വളർച്ചയുടെ നിഷേധിക്കാനാകാത്ത ഘടകങ്ങളാണ്; അത് നമുക്ക് മറക്കാതിരിക്കാം.

പ്രത്യാശയോടെ നമുക്ക് നവവത്സരത്തെ എതിരേൽക്കാം. നന്മയിൽ മുന്നേറുവാനുള്ള നമ്മുടെ സമർപ്പണത്തിന്റെ ആഴപ്പെടലാണ് ഇപ്പോൾ നമുക്ക് ആവശ്യം. നമ്മെക്കുറിച്ചുള്ള വിചാരം തന്നെ സമൂഹത്തിൽ ഗുണപരമായ വ്യത്യാസം ഉണ്ടാക്കും എന്നത് തീർച്ച! നവസമൂഹവും നവോത്ഥാനവും മനസ്സിന് നൽകുന്ന സന്തോഷത്തിന് അടിത്തറ പാകേണ്ടത് നമ്മുടെ പൊതു സമൂഹത്തിലെ ഏവരുടെയും കടമയാണ്. ഏത് കാരണത്തിന്റെ

പേരിലാണെങ്കിലും, വിഭാഗീയത, യഥാർത്ഥ അടിമത്വം തന്നെ! വലിയ വിലകൊടുത്ത് നാം നേടിയെടുത്ത നമ്മുടെ ദേശത്തിന്റെ സ്വാതന്ത്ര്യത്തിന്റെ മേൽ വർഗ്ഗീയതയും വിഭാഗീയതയും കടന്നുകയറി ആക്രമണം നടത്തുന്നു. അടിമത്വം പലരൂപത്തിലാണ് ഇന്ന് നമ്മുടെ ദേശത്തെയും നമ്മുടെ മനസ്സുകളെയും കീഴടക്കുവാൻ ശ്രമിച്ചുകൊണ്ടിരിക്കുന്നത്.

എല്ലാവരേയും പൂർണ്ണ വിശ്വാസത്തിൽ എടുക്കാം. എല്ലാ സമൂഹങ്ങളെയും ആദരപൂർവ്വം പരിഗണിക്കാം. നന്മയും ത്യാഗവും ആരുടേതാണെങ്കിലും അത് മറക്കാതിരിക്കാം. ദുർബലരെ കൈതാങ്ങ് നൽകി ബലപ്പെടുത്താം. ഉള്ളത് എല്ലാവരുമായി പങ്കു വയ്ക്കാം. വോട്ടിനും ഭരണത്തിനും അപ്പുറത്തേക്ക് നമ്മുടെ ദേശത്തെ പ്രതിഷ്ഠിക്കാം. ദൈവ വിശ്വാസത്തെ പ്രഘോഷിക്കുന്നവർ ജീവിതത്തിന്റെ ആധികാരികതയെ മുറുകെ പിടിക്കട്ടെ. തെറ്റുകൾ തിരുത്തി നന്മയിലും സത്യത്തിലും മുന്നേറുവാൻ സഭകളും സമുദായങ്ങളും സമൂഹങ്ങളും ജനപ്രതിനിധികളും ഭരണാധികാരികളും തുറന്ന മനസ്സോടെ പരിശ്രമിക്കട്ടെ! എങ്കിൽ, അതിജീവനത്തിന്റെ, നവകേരളത്തിന്റെ ഒരു പുതിയ കേരളം ഉയർത്തെഴുന്നേൽക്കും. പ്രത്യാശയോടെ നമുക്ക് പുതിയവർഷത്തിലേക്ക് നടക്കാം. ഏവർക്കും പുതുവത്സരത്തിന്റെ അനുഗ്രഹങ്ങളും ആശംസകളും നേരുന്നു.!

"വിശ്വാസം എന്നത് പ്രത്യാശിക്കുന്നവ ലഭിക്കും എന്ന ഉറപ്പും കാണപ്പെടാത്തവ ഉണ്ട് എന്ന ബോധ്യവുമാണ്." (ഹെബ്രായർ 11 :1)

നിങ്ങളുടെ പിതാവ്,

+Baselios Cleemis

✠**കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്

2018 ജനുവരി 18
ഓർമ്മ പെരുന്നാൾ



മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ
പ്രഥമ കാതോലിക്കാ ബാവ
മോറാൻ മോർ സിറിൽ ബസേലിയോസ് പിതാവിന്റെ
ഓർമ്മ പെരുന്നാൾ






ഫാ. ജേക്കബ് ജോർജ്ജ് ചിറയത്ത്

# തുടരുന്ന, തുടരേണ്ട, നവോത്ഥാനം



**"നവോത്ഥാനം"** കേരളത്തിന്റെ നഭോ മണ്ഡലങ്ങളിൽ മുഴങ്ങി കേൾക്കുന്ന, അതിന്റെ ചിന്തയെ ഉദ്ദീപിപ്പിക്കുന്ന ഒരു സംജ്ഞയായി മാറിയിരിക്കുന്ന കാലയളവിലാണ് ഈ ലേഖനം അനുവാചകരിലെത്തുക. ക്രമാനുഗതമായി വികാസം പ്രാപിക്കുന്ന മാനവ കുലത്തിന്റെ ഉരുത്തിരിയലിന്റെ ഭാഗം തന്നെയായ നവോത്ഥാനമെന്ന യാഥാർത്ഥ്യത്തെ, ദൈവശാസ്ത്ര, രാഷ്ട്രീയ, സാമ്പത്തിക, സാമൂഹിക മാനങ്ങളിലൂടെ, ഭാരതത്തിന്റെ, പ്രത്യേകിച്ച് കേരളത്തിന്റെ പശ്ചാത്തലത്തിൽ നോക്കികാണുകയാണീലേഖനം. നവോത്ഥാനം ഒരു പ്രക്രിയയാണെന്നും അതിൽ അറിഞ്ഞോ, അറിയാതെയോ ഓരോ വ്യക്തിയും അതാതു കാലഘട്ടങ്ങളിൽ ഭാഗഭാക്കുകളാകുന്നുവെന്നും ഈ ലേഖനം നമ്മെ ഓർമിപ്പിക്കുന്നു. ചിലർ നവോത്ഥാന നായകരായി അറിയപ്പെടുന്നു. വാഴ്ത്തപ്പെടുന്നു. അതിലും കൂടുതൽ പേർ അറിയപ്പെടാതെ പോകുന്നു. ഒന്നുമാത്രം തീർച്ച, ഈ പ്രക്രിയ തുടരുക തന്നെ ചെയ്യും. "ദൈവമക്കളുടെ സ്വാതന്ത്ര്യ പ്രാപ്തിയോളം".

## ദൈവശാസ്ത്ര കാഴ്ചപ്പാടിൽ

"നമുക്കു നമ്മുടെ സ്വന്തം ഛായയിലും സാദൃശ്യത്തിലും മനുഷ്യനെ സൃഷ്ടിക്കാം" എന്നൊരു സുചിന്തിത തീരുമാനം നവോത്ഥാനത്തിന്റെ അന്തർധാരയായി നിലനിൽക്കുന്നു. മനുഷ്യ സൃഷ്ടിയിലുള്ള ദൈവിക സ്പർശവും ദൈവിക സാന്നിധ്യവും, ദൈവോന്മുഖതയും തന്നെയാണ് നവോത്ഥാനത്തെ കാലികവും പ്രസക്തവുമാക്കുന്നത്. തന്നിലേക്കുതന്നെ അപകടം വിളിച്ച് വരുത്തുന്ന ഒരു പ്രവൃത്തിയിലൂടെ ദൈവം മനുഷ്യനെ സ്വന്തം ഛായയിലും സാദൃശ്യത്തിലും സൃഷ്ടിച്ചു. അവനിൽ നിക്ഷേപിക്കപ്പെട്ട അടിസ്ഥാന നിഷ്കളങ്കതയിൽ അവൻ നിലനിന്നപ്പോൾ അവനെ വലയംചെയ്തു നിന്ന



പ്രതലവും പരിസ്ഥിതിയും പറുദീസാ തന്നെ ആയിരുന്നു. പാപത്തിന്റെ സന്നിവേശം അവനെ ദൈവത്തിൽ നിന്നും, അപരനിൽ നിന്നും, പ്രകൃതിയിൽ നിന്നും, തന്നിൽ നിന്നും അന്യവൽക്കരിച്ചുവെന്നു നാം മനസ്സിലാക്കുന്നു.

ബാബേൽ ഗോപുരത്തിന്റെ പതനം, സോദോം, ഗൊമോറ യുടെ നാശം തുടങ്ങിയവയ്ക്കെല്ലാം കാരണമായതും പാപത്തിന്റെ ശക്തിതന്നെയാണെന്നു നാം തിരിച്ചറിയുന്നു. നവോത്ഥാന വീഥികളിൽ ദൈവികകരം എത്രത്തോളം മാനവ കുലത്തെ നയിക്കുന്നുവെന്നുള്ളതിന്റെ തെളിവുകളാണ് അബ്രഹാമിന്റെ വിളിയും, ഇസ്രയേലിന്റെ തിരഞ്ഞെടുപ്പും. "ജനതകൾക്കു പിതാവാകുവാൻ" അബ്രഹാം വിളിക്കപ്പെട്ടു മ്പോൾ അവനേറ്റെടുക്കേണ്ടി വന്നത് ത്യാഗോജ്വലമായ ജീവിതമായിരുന്നു. അതോടൊപ്പം നിരന്തരമായൊരു പ്രവാസവും പ്രയാണവും. "ത്യാഗമില്ലാത്ത മതത്തെ" അതിഭീകരമായ പാപമായി ഗാന്ധിജി വീക്ഷിച്ചത് ഈ പശ്ചാത്തലത്തിൽ നാമോർക്കേണ്ടിയിരിക്കുന്നു. ഒരുപക്ഷേ ത്യാഗസുരഭില ജീവിതമില്ലാതെ ആശങ്ങളെയും, ആദർശ ങ്ങളെയും, മൂല്യങ്ങളെയും, പ്രത്യയശാസ്ത്രങ്ങളെയും, മതത്തിന്റെയും മതാത്മക ജീവിതത്തിന്റെയും സരണിയി ലേക്ക് കുത്തിത്തിരുകുന്നതാണ് നിരന്തരം നവീകരിക്ക പ്പെടുന്ന, രൂപാന്തീകരിക്കപ്പെടുന്ന മാനവകുലത്തിന്റെ ഇന്നിന്റെ പ്രതിസന്ധിയും, ശാപവും.

ദൈവശാസ്ത്ര മേഖലകളുടെ നിസ്തന്തര വളർച്ച ഇന്നു പ്രകടമാണ്. ദൈവാലയങ്ങളിലേക്ക്, ദൈവിക സന്നിധാന ങ്ങളിലേക്കുള്ള ഒഴുക്കും വർദ്ധിക്കുന്നു. അതോടൊപ്പം ആഴത്തിലുള്ള മതപഠനത്തിന്റെ അഭാവം അനുഭവിച്ചറിയുന്ന യാഥാർത്ഥ്യം തന്നെയാണ്. ഉപരിപ്ലവമായ അറിവ് നേടി പ്രാമാണികത്വം അവകാശപ്പെടുന്ന വർ യഥാർത്ഥത്തിൽ മതത്തെ, വർഗീയവൽക്കരിക്കുന്നതായി നാം അറിയുന്നു. അതിലുപരിയായി വിശ്വസിക്കുന്നതെന്താണെന്നും, അവ ആവിഷ്ക്കരിക്കപ്പെടുന്ന അനുഷ്ടാനങ്ങളുടെയും, ആചാരങ്ങ ളുടെയും അടിസ്ഥാനമെന്താണെന്നും മനസ്സിലാക്കാതെ, അവയെ ചോദ്യംചെയ്യുന്നതും തകിടം മറിക്കുന്നതും നവോത്ഥാനമായി ഇന്നു പരക്കെ തെറ്റിദ്ധരിക്കപ്പെടുന്നു.

കേരളത്തിന്റെ സ്വച്ഛതയെ പിടിച്ചുലച്ച, ഉലയ്ക്കുന്ന ഭൂമി വിവാദം, പീഡന വ്യവഹാരങ്ങൾ, ശബരിമലയിലെ സ്ത്രീ പ്രവേശനം തുടങ്ങിയവയിലെല്ലാം, വിശ്വാസരൂപീകരണ ത്തിലെ ഉപരിപ്ലവത്വം കാണുവാൻ സാധിക്കും. അന്തിചർച്ച കളിലെ വിചാരണകളിലും, ഭരണ തലങ്ങളിലെ നവോത്ഥാന ക്രമീകരണങ്ങളിലും, വിശ്വാസ സംരക്ഷണത്തിനായുള്ള തെരുവുയുദ്ധങ്ങളിലും, നാം ഈ രൂപീകരണത്തിന്റെ അഭാവം മനസ്സിലാക്കുന്നു. ആചാരങ്ങളോ, വിശ്വാസമോ, അതോ ദൈവം തന്നയോ അല്ല അടിസ്ഥാന വിഷയമെന്നും, മറ്റെന്തോ ആണെന്നും ഏതൊരു നിഷ്പക്ഷമതിയും തിരിച്ചറിയേണ്ടി യിരിക്കുന്നു. യഥാർത്ഥത്തിൽ ഇവിടെ അരങ്ങേറുന്നത് അധിനിവേശം തന്നെയാണ്. ഒരുതരം പിടിച്ചടക്കൽ. അല്ലെങ്കിൽ വരുതിയിൽ വരുത്തൽ. അതിനു മറയാക്കുന്നത് മനോഹരമായ നവോത്ഥാനം എന്ന ആശയവും. മോശയുടെ നേതൃത്വത്തിലുള്ള പുറപ്പാടും അതിന്റെ മധ്യേയുണ്ടായ ഉടമ്പടിയും ഇത്തരുണത്തിൽ സ്മരണീയം തന്നെ. തന്റെ ജനതയ്ക്കു താനെന്നും ദൈവമായും, അവർ തന്റെ പ്രിയപ്പെട്ട ജനമായി നിലനിൽക്കുവാനും, ദൈവം കൽപ്പിച്ചരുളിയ മാർഗ്ഗങ്ങളായിരുന്നു പത്തു പ്രമാണങ്ങൾ. അവ ഉയർത്തിയ അടിസ്ഥാന യാഥാർത്ഥ്യങ്ങളായ ദൈവാഭിമുഖ്യവും, സഹോദര സ്നേഹവും, സാമൂഹിക നീതിയും കാറ്റിൽ പറത്തപ്പെട്ടപ്പോൾ ദൈവം അവരിലേക്ക് പ്രവാചകരെ അയച്ചുവെന്നും നാം അറിയുന്നു. ആത്യന്തികമായി തന്റെ ഏകജാതനെ ലോകത്തിലേക്ക് അയച്ച് മനുഷ്യന്റെ സമുദ്ധോരുത്ഥാരണം അവിടുന്നു സാധിതമാക്കി. തന്റെ ആത്മാവിനെ വർഷിച്ച് മനുഷ്യരാശിയെ നിരന്തരമായ നവീകരണത്തിലൂടെ ദൈവമക്കളുടെ സ്വാതന്ത്ര്യത്തിലേക്ക വിടുന്ന് നയിക്കുന്നു.

ഇതൊരുപക്ഷേ ക്രൈസ്തവ വീക്ഷണമായി മാത്രം കരുതപ്പെട്ടേക്കാം. ഹിന്ദുസനാതന ധർമ്മത്തിന്റെയും, ഇസ്ലാം വിശ്വാസത്തിന്റെയും അടിസ്ഥാനവും ദൈവകേന്ദ്രീകൃതം തന്നെയാണെന്നു നിസംശയം പറയാം. ലോകമതങ്ങളിൽ മനുഷ്യനെ ദൈവത്തെക്കൂടാതെ നിർവചിക്കുവാനോ, അവന്റെ വികാസത്തെ സൂചിപ്പിക്കുവാനോ, അവനുൾപ്പെടുന്ന പ്രക്രിയകൾ ഫലദായകമാക്കുവാനോ കഴിയില്ല. പല സംസ്കാരങ്ങൾ നിലംപരിശായതും, പ്രബല രാഷ്ട്രങ്ങൾ നിലംപൊത്തിയതും, പ്രത്യയ ശാസ്ത്രങ്ങൾ എരിഞ്ഞടങ്ങി യതിന്റെയും കാരണങ്ങൾ ഈ ദൈവനിരാസം തന്നെയാ ണെന്നതും ഒരിക്കലും വിസ്മരിച്ചുകൂടാ. അസ്ഥിയിൽ സ്പർശിക്കുന്ന ഒരു ആശയത്തെ മുന്നിൽ നിറുത്തി ദൈവത്തിന്റെ സ്വന്തം നാടെന്ന് അഭിമാനിക്കുന്ന കേരളത്തിൽ അരങ്ങേറുന്നതും ഈ ദൈവനിരാസം തന്നെയല്ലേയെന്നു സംശയിക്കേണ്ടിയിരിക്കുന്നു. ദൈവിക സംവിധാനങ്ങളെ, ക്രമീകരണങ്ങളെ തകിടം മറിച്ച് ആരുടെയോ കുടില തന്ത്രങ്ങളിൽ ആവിർഭവിച്ച, ആശയ സംഹിതകളും പ്രത്യയശാസ്ത്രങ്ങളും അടിച്ചേൽപ്പിക്കുവാൻ ശ്രമം നടക്കുന്നു. ദൈവമില്ലാത്ത സംരഭങ്ങളിലൂടെ, വ്യക്തിമാഹാത്മ്യ വാദത്തിനും, സുഖാനുഭൂതികൾക്കും, ന്യൂനീകരണത്തിനും പ്രാധാന്യം നൽകുകയാണിവിടെ.

### രാഷ്ട്രീയമീമാംസക കാഴ്ചപ്പാടിൽ

അറിയപ്പെടുന്ന തത്വശാസ്ത്രജ്ഞരായ പ്ലേറ്റോയും, അരിസ്റ്റോട്ടിലും തുടങ്ങി ഇന്നോളം ചർച്ചചെയ്യുന്ന



വിഷയങ്ങളാണ് രാഷ്ട്രവും, രാഷ്ട്രീയ മീമാംസയും. കക്ഷിരാഷ്ട്രീയത്തിന്റെ അതിപ്രസരവും അതിന്റെ സ്വാർത്ഥതയും, പിടിച്ചടക്കുവാനും, നിലനിറുത്തുവാനുമുള്ള ത്വരയും നവോത്ഥാനത്തെ ശ്വാസം മുട്ടിക്കുന്നുവെന്നുള്ളത് യാഥാർത്ഥ്യം തന്നെയാണ്. അധികാരത്തിനായുള്ള നെട്ടോട്ടത്തിൽ, ഒരുപക്ഷേ അതിനായുള്ള കടിച്ചുപറിയിൽ നഷ്ടം സംഭവിക്കുന്നത് മനുഷ്യാന്തസ്സിനും, നിലനിൽപ്പിനും തന്നെയാണെന്നതു ദുഃഖകരമായ വസ്തുതയാണ്.

“ആദർശമില്ലാത്ത രാഷ്ട്രീയത്തെ” മറ്റൊരു മാരക പാപമായി നമ്മുടെ രാഷ്ട്രീയ പിതാവായ ഗാന്ധിജി ദർശിച്ചു. ആദർശത്തിന്റെ അളവുകോൽ പൊതു പ്രസംഗത്തിന്റെ ചാതുരിയായോ, മറ്റുള്ളവന്റെ കണ്ണിൽ പൊടിയിടുന്നതിലേ മിടുക്കായോ ചിലരെങ്കിലും തെറ്റിദ്ധരിക്കുന്നു. ജനാധിപത്യം പണാധിപത്യമായും, ഭൂരിപക്ഷത്തിന്റെ അഭിപ്രായമായും ചുരുങ്ങുന്നു. നവോത്ഥാനമെന്നു നാഴികയിൽ ആയിരം വട്ടം ഉരുക്കഴിക്കുന്നവർ അഭിപ്രായ സ്വാതന്ത്രത്തെയും അറിയാനുള്ള അവകാശത്തെയും, മതസ്വാതന്ത്രത്തെയും, സ്വതന്ത്ര്യ സഞ്ചാരത്തെയും നിരന്തരം നിഷേധിക്കുന്നു.

ഭരണപരാജയങ്ങൾ മറച്ചുവയ്ക്കാൻ, ഇന്നിന്റെ ഭരണകർത്താക്കൾ നവോത്ഥാനമെന്ന ആശയം പരിചയാക്കുവാൻ വെമ്പൽകൊള്ളുന്നു. “വിഘടിപ്പിച്ചു ഭരിക്കുക” എന്ന തന്ത്രം അതി വിദഗ്ദമായി ഇവിടെ ഉപയോഗിക്കപ്പെടുന്നു. കേരളം വിപത്തിൽപ്പെട്ടുലയുമ്പോൾ, ഉദാര മനസ്ക്കതയോടെ ആളും അർത്ഥവും സംലഭ്യമാക്കിയവരാണധികവും. അതിനവരെ പ്രേരിപ്പിച്ചത് മനുഷ്യസ്നേഹമെന്ന യാഥാർത്ഥ്യം തന്നെയാണ്. ഏതെങ്കിലുമൊരു നാമമെടുത്ത് ആ മഹാമനസ്ക്കതയെ തന്റേതാക്കുന്ന ഒരു ത്വര ദുരിതാശ്വാസനിധികളിൽ പോലും പ്രകടമല്ലേയെന്നു സംശയിക്കുന്ന നിരവധി ആളുകളുണ്ട്, ഇന്ന് നമ്മുടെ സംസ്ഥാനത്തിൽ. പ്രകൃതി ദുരന്തത്തിൽപ്പോലും തൊലിയുടെ വർണ്ണവും, വർഗ്ഗീയതയുടെ മതിലുകളും കണ്ടെത്തുന്ന അധികാരികളെ, ജനസഞ്ചയത്തെ നാം തിരിച്ചറിയുന്നു. താമസിപ്പിക്കപ്പെടുന്ന നീതി നീതിനിഷേധം തന്നെയാണെന്ന് പലപ്പോഴും വിസ്മരിക്കപ്പെടുന്നു. അതോടൊപ്പം രാഷ്ട്രത്തിന്റെ കാവൽക്കാരാണ് തങ്ങളെന്നും, അതിന്റെ കാര്യസ്ഥതയുടെ കണക്കുകൾ ബോധിപ്പിക്കുവാൻ ബാധ്യസ്ഥരാണെന്നും നമ്മുടെ ഭരണകർത്താക്കൾ സൗകര്യപൂർവ്വം മറക്കുന്നു.

“ഭരണകർത്താക്കൾ ദാർശനികരാകണം” എന്നു ഗ്രീക്കു തത്വചിന്തകനായ പ്ലേറ്റോ പറഞ്ഞുവെച്ചു. കാട്ടിക്കൂട്ടുന്ന കോപ്രായങ്ങളെ ന്യായീകരിക്കുവാൻ, ധാർഷ്യത്തെ മഹത്വവൽക്കരിക്കുവാൻ, അനുധാവതയില്ലാതെയെടുത്ത തീരുമാനങ്ങളെ പൊതുവേദികളിൽ ഉച്ചഭാഷിണിയുടെ മുമ്പിൽ ഘോരഘോരം ന്യായീകരിക്കുവാൻ ഉൽസുകരാകുന്ന ഭരണാധികാരികൾ, രാഷ്ട്രീയ നേതാക്കൾ ഇന്നിന്റെ പ്രത്യേകതയാകാം. ഇരിക്കുന്ന കസേരയോട്, ഭരമേൽപ്പിക്കപ്പെട്ട ഉത്തരവാദിത്വത്തോട്, തിരഞ്ഞെടുത്തു വിട്ട ജനത്തോട് നീതിപുലർത്തുന്നവർക്കു മാത്രമെ നവോത്ഥാന നായകരാകുവാൻ സാധിക്കുകയുള്ളു. കക്ഷി രാഷ്ട്രീയത്തിനുപരി, രാഷ്ട്രീയ മീമാംസകരമായി മാറുന്ന നേതാക്കൾ മാത്രമെ മനുഷ്യ ഹൃദയങ്ങളിൽ അനശ്വരരായി തുടരുകയുള്ളു, തീർച്ച. ഇശ്രയേലിന്റെ രാജാവായി അഭിഷിക്തനാകുമ്പോൾ ജ്ഞാനിയായ ശലോമോൻ പ്രാർത്ഥിച്ചത് “ഈ ജനത്തെ നയിക്കുവാനുള്ള വിവേകത്തിനായിട്ടാണ്”. “ഒന്നാമനാകുവാൻ ആഗ്രഹിക്കുന്നവൻ ഏവരുടെയും ശുശ്രൂഷിയാകണം” എന്ന കർതൃവചനവും ഇവിടെ പ്രസക്തമാകുന്നു. വാചക കസർത്തുകളല്ല, ദാർശനികമായ നേതൃത്വവും ഇടപെടലുകളുമാണ് നവോത്ഥാനത്തിന്റെ വേഗതയ്ക്ക് ആക്കം കൂട്ടുക.

### സാമ്പത്തികശാസ്ത്ര കാഴ്ചപ്പാടിൽ

അതിവേഗം വളരുന്ന സാമ്പത്തിക ശക്തിയിലൊന്നാണ് ഭാരതം. ചുരുങ്ങിയതു കണക്കുകളിലെങ്കിലും. ആഭ്യന്തര ഉൽപ്പാദനവളർച്ചയും, വിദേശനാണ്യ കരുതലും, പ്രതിശീർഷക വരുമാനവും, ആഗോള സാമ്പത്തിക പ്രതിസന്ധിയിൽ പതറാതെ നിന്ന മുന്നേറ്റവും ശുഭോദാർക്കം തന്നെ. വികസനത്തിന്റെ കേരളമാതൃക അതോടൊപ്പം പൊതുവെ അംഗീകരിക്കപ്പെടുന്നു, വാഴ്ത്തപ്പെടുന്നു, നല്ലതുതന്നെ.

ഇപ്രകാരമുള്ള വളർച്ചയിൽ, വികസനത്തിൽ അഭിമാനിക്കുമ്പോൾ പോലും ഒരു ശരാശരി ഭാരതീയന്റെ, കേരളീയന്റെ അവസ്ഥയെ അവഗണിക്കുവാൻ കഴിയില്ല. പ്രത്യേകിച്ചു നവോത്ഥാന ചിന്താഗതി ഉയർത്തുന്ന കാഴ്ചപ്പാടിൽ. ആഗോള സമ്പദ്വ്യവസ്ഥയിൽ പ്രബലമായ രണ്ടു വ്യവസ്ഥകളാണ് മുതലാളിത്വവും, സ്ഥിതിസമത്വവും. അമേരിക്കയും പഴയ സോവ്യറ്റ് യൂണിയനും അവയ്ക്കുദാഹരണങ്ങളാണ്. ഇവയെ സമ്മിശ്രപ്പെടുത്തി ഇന്ത്യയുടെ രാജ്യശിൽപികൾ ജവഹറിലാൽ നെഹ്രുവിന്റെ നേതൃത്വത്തിൽ ഒരു സാമ്പത്തിക വ്യവസ്ഥ രൂപപ്പെടുത്തി. ഏതൊരു വ്യവസ്ഥയേയും പോലെ ഇതിനും അതിന്റേതായ ഗുണങ്ങളും ദോഷങ്ങളും ഉണ്ടുതാനും. വിസ്താര ഭയത്താൽ അവയെ ഒഴിവാക്കി, കാലികമായ ചോദ്യത്തിലേക്കു കടക്കുന്നു. അധികം കൊട്ടിഘോഷിക്കപ്പെടുന്ന ഇന്ത്യൻ സമ്പദ്വ്യവസ്ഥയുടെ ഉപഭോക്താക്കൾ യഥാർത്ഥത്തിൽ ആരാണ്? കേരളാമാതൃകയുടെ പൈതൃകം ആർക്കാണ്?

ഈ ശീർഷകം സാമ്പത്തിക ശാസ്ത്രത്തിലധിഷ്ഠിതമാണെങ്കിലും ദൈവപുത്രനായ യേശുവിലേക്ക് അവന്റെ പ്രബോധനങ്ങളിലേക്ക് ശ്രദ്ധയാകർഷിക്കുന്നത് അനിവാര്യ

മാകുന്നു. "പാവപ്പെട്ടവനോടുള്ള പക്ഷംചേരൽ" യേശുവിന്റെ ഇഹലോക ജീവിതത്തിന്റെ സാരാംശം തന്നെ അതായിരുന്നു. പങ്കുവയ്ക്കലും സഹവർത്തിത്വവും അതിന്റെ ആണിക്കല്ലുകളും. ആദിമസഭ, അപ്പസ്തോല നടപടികളിൽ നാം കാണുന്നതുപോലെ എടുത്തുയർത്തിയ ജീവിതചര്യയും വേറൊന്നായിരുന്നില്ല. അതുമല്ലെങ്കിൽ പൗലോസും, ബാർണ്ണബാസും പ്രേഷിതവേലയ്ക്കായി ഇറങ്ങുമ്പോൾ അപ്പസ്തോല കൂട്ടായ്മ പത്രോസിന്റെ നേതൃത്വത്തിൽ അവർക്കു നൽകിയ ഉപദേശവും, "പാവങ്ങളോട് കരുതൽ" വേണമെന്നു തന്നെയായിരുന്നു.

ഗാന്ധിജിയിലേക്കു തിരിച്ചു വന്നാൽ "പാവപ്പെട്ടവനാകണം സാമ്പത്തിക നയങ്ങൾ ആവിഷ്ക്കരിക്കപ്പെടുമ്പോൾ കൺമുന്നിൽ" എന്നു നിഷ്ക്കർഷിക്കുകയുണ്ടായി. അതോടൊപ്പം അദ്ദേഹത്തിന്റെ ചിന്തയിലെ "അദ്ധ്വാനമില്ലാത്ത ധനവും, മനസാക്ഷിയില്ലാത്ത സന്തോഷവും, സ്വഭാവമില്ലാത്ത അറിവും, ധാർമ്മികമല്ലാത്ത കച്ചവടവും, മാനവികമല്ലാത്ത ശാസ്ത്രവും" മനുഷ്യ കുലത്തെ നശിപ്പിക്കുന്ന മാരക പാപങ്ങളായി നാം ഓർക്കേണ്ടിയിരിക്കുന്നു.

പാവപ്പെട്ടവനും പണക്കാരനും തമ്മിലുള്ള അന്തരം വികസിക്കുന്നു എന്നു മാത്രമല്ല കാതലായ പ്രശ്നം. വികസനം, കൂടുതൽ പാവപ്പെട്ടവനെ സൃഷ്ടിക്കുന്നുവെന്നുള്ളതു കൂടിയാണ്. അല്ലെങ്കിൽ വികസനം ഇല്ലാത്തവനെ ഉയർത്താനല്ല, ഉള്ളവനെ കൂടുതൽ ഉയരത്തിലാക്കുവാൻ വേണ്ടിയുള്ളതു മാത്രമാകുന്നുവെന്നതാണ്. ഉദാഹരണം, ഈ അടുത്തയിടയിൽ നിർണ്ണായക വിധിയെഴുതിയ ഛത്തീസ്ഗഡിലെ ആണവ, കൽക്കരി നിലയങ്ങൾ രാഷ്ട്രത്തിലെ നഗരങ്ങളെ, വ്യാവസായിക കേന്ദ്രങ്ങളെ, തന്ത്രപ്രധാനമായ സങ്കേതങ്ങളെ പ്രഭാപൂരിതവും പ്രവർത്തന സജ്ജവും ആക്കുമ്പോൾ, അതിലെ നിവാസികൾ, ഉൽപ്പാദിപ്പിക്കുന്ന ഉൽപ്പന്നങ്ങൾ വിശിഷ്യാ കാർഷിക വിളകൾക്ക് ന്യായ വിലപോലും ലഭിക്കാതെ പാർശ്വവൽക്കരിക്കപ്പെടുന്നു. ആത്മഹത്യയിലേക്കു പോലും തള്ളിയിടപ്പെടുന്നു. ഉലകം ചുറ്റുവാൻ ഭരണകർത്താക്കൾ ചിലവഴിക്കുന്ന ഇന്ത്യയുടെ പൊതു സമ്പത്ത്, വ്യർത്ഥ അവകാശങ്ങൾ ദ്യോതിപ്പിക്കുന്ന പരസ്യങ്ങൾ നൽകാൻ ഉപയോഗിക്കുന്ന നികുതിപ്പണം, വമ്പൻ സാമ്പത്തിക ഭീമന്മാർക്കു നൽകുന്ന ഇളവുകൾ, നാടിനെ മുടിച്ച് സാമ്പത്തിക കുറ്റകൃത്യങ്ങൾ നടത്തി നാടുവിടുന്നവർ, ഭാരതത്തിന്റെ പഞ്ചവത്സര പദ്ധതികളെക്കാൾ തുകവസൂലാക്കുന്നു എന്ന് നാമോർക്കുന്നു. അപ്പോഴും ഒരു നല്ല ശതമാനം, പകുതിയിലൽപ്പം താഴെ ഇന്ത്യൻ ജനത ഒരു നേരത്തെ ആഹാരത്തിനായി കെഞ്ചുന്നു. അവരുടെ വിശപ്പിനെ സൂക്ഷമമായി ഉപയോഗിച്ചാണ് ഭാരതത്തിന്റെ മണ്ണിൽ ഭീകരവാദം വളർത്തുന്നതെന്നും, വളർത്തിയതെന്നും നാം മറന്നുകൂടാ. ആ വിശപ്പിന്റെ ആധിക്യം, അതിന്റെ ആഴം മുതലാക്കിയാണ് ഇന്ത്യയിലെ കക്ഷി രാഷ്ട്രീയക്കാർ അധികാരം കൈയ്യാളിയെന്നതും പച്ചയായ യാഥാർത്ഥ്യം തന്നെയാണ്. "വിശക്കുന്നവന്റെ മുമ്പിൽ ഈശ്വരൻ അപ്പമായി അവതരിക്കണം" ഗാന്ധിജി പറഞ്ഞുവച്ചു. ഭാരത സംസ്കൃതിയെ ഇന്നു നയിക്കുന്നത് പാവപ്പെട്ടവനോടുള്ള പക്ഷം ചേരലല്ല. ഇല്ലാത്തവനെ ഉന്മയിലേക്ക് നയിക്കുന്ന നന്മയല്ല. പിന്നെയോ, അന്യരാജ്യത്തിൽ ഉണ്ടാക്കിയ പ്രതിമകളിൽ ഊറ്റം കൊള്ളാനും, ദൈവങ്ങളുടെ പേരിൽ, മതത്തിന്റെ പേരിൽ വിഘടിക്കുവാനും, കൊല്ലാനുമുള്ള ആഹ്വാനങ്ങളുമാണ്. പുറത്തു വരുന്ന വാർത്തകൾ ശരിയാണെങ്കിൽ ഇന്ത്യയുടെ കരുതൽ ധനംപോലും സ്വാർത്ഥ താൽപര്യങ്ങൾക്കായി ഉപയോഗിക്കുവാൻ സങ്കുചിത കക്ഷി രാഷ്ട്രീയ നേതൃത്വം ആലോചിക്കുന്നു, കരുക്കൾ നീക്കുന്നു. ഭാരതത്തിന്റെ പൊതു സ്വഭാവത്തിന് വിപരീതമല്ല കേരളത്തിന്റെയും ആനുകാലിക സ്ഥിതി. കടമെടുത്ത് നിത്യനിദാന ചിലവുകൾ നിറവേറ്റുന്ന സ്ഥിതി. മനുഷ്യനിർമ്മിതമായ ദുരന്തങ്ങൾ, അവയുണ്ടാകുമ്പോൾ പകച്ചു നിൽക്കുന്ന ഭരണ നേതൃത്വം. കുറ്റപ്പെടുത്തുവാൻ വെമ്പൽക്കൊള്ളുന്ന, എന്തിലും, ഏതിലും കക്ഷി രാഷ്ട്രീയവും, വർഗ്ഗീയതയും കാണുന്ന രാഷ്ട്രീയ നേതൃത്വം, ഫണ്ടുകൾ വകമാറ്റുന്നതിൽ ഉളുപ്പില്ലാത്ത സാമ്പത്തിക അരാജകത്വം, പ്രഖ്യാപനങ്ങളിൽ ഒതുങ്ങുന്ന ദുരിതാശ്വാസങ്ങൾ, കാര്യാലയങ്ങളിൽ സമയം ചിലവഴിക്കാതെ, പരസ്യവേദികളിൽ വാഗ്വിലാസത്തിൽ അഭിരമിച്ചു വെല്ലുവിളികളിൽ, താരതമ്യങ്ങളിൽ ഊറ്റം കൊള്ളുന്നവർ, അവയിൽ ചില ഉദാഹരണങ്ങൾ മാത്രം.

"ജീവിക്കുന്ന മനുഷ്യൻ ദൈവത്തിന്റെ മഹിമയാണെന്ന്" ആരോ പറഞ്ഞുവെച്ചു. അങ്ങനെയെങ്കിൽ ജീവിക്കുന്ന മനുഷ്യനും നിലനിൽക്കുന്ന പരിസ്ഥിതിയും, സുസ്ഥിരവികസനവുമാണ് നവോത്ഥാനത്തിന്റെ അളവുകോൽ. പരസ്യങ്ങളുടെ മായികലോകമോ, ഭരണകൂട ഭീകരതയോ, വിരട്ടലുകളോ, വ്യർത്ഥഅവകാശങ്ങളോ അതിനെ അത്യന്തികമായി ശാക്തീകരിക്കുകയില്ല, നിലനിറുത്തുകയില്ല, പിന്നെയോ ക്രമാനുഗതമായി തളർത്തുക മാത്രമാകും ചെയ്യുക.

## സാമൂഹിക ശാസ്ത്ര കാഴ്ചപാടിൽ

സമൂഹത്തിലുണ്ടായ ജീർണ്ണതകളാണ് നവോത്ഥാനത്തിന് ആക്കം കൂട്ടിയത്. സമത്വം, സ്വാതന്ത്ര്യം, സാഹോദര്യം എന്നീ മുദ്യാവാക്യങ്ങളുയർത്തി 1789-ൽ ഉളവായ ഫ്രഞ്ചുവിപ്ലവം ഏകാധിപത്യമെന്ന ജീർണ്ണതയ്ക്കെതിരെയുള്ള നവോത്ഥാന നീക്കമായിരുന്നു. സത്യാഗ്രഹവും, അഹിംസയും, അക്രമരാഹിത്യവും മുഖമുദ്രയാക്കി സൂര്യനസ്ഥമിക്കാത്ത ബ്രിട്ടീഷ് സാമ്രാജ്യത്തെ കീഴടക്കുവാൻ ഭാരത ജനതയെ പ്രേരിപ്പിച്ചത് അടിമത്വമെന്ന വിദേശ നുകമായിരുന്നു. രാജാറാം മോഹൻറോയ്, ചട്ടമ്പി സ്വാമികൾ, മഹാനായ അയ്യങ്കാളി, ശ്രീനാരായണ ഗുരു ഇവരെല്ലാം നവോത്ഥാന നായകരായി വിലമതിക്കപ്പെടുന്നത് സമൂഹത്തിലെ ജീർണ്ണതകൾക്കെതിരായി പോരാടി വിജയം നേടിയതിനാലാണ്.

നവോത്ഥാനനായകർ പോരാടി, എതിർത്തു തോൽപ്പിച്ച സാമൂഹിക ഉച്ചനീചത്വങ്ങളെ, പുതിയ രൂപങ്ങളിൽ, ഭാവങ്ങളിൽ രാകിയെടുക്കുന്ന തത്രപ്പാടുകൾ ഇന്നു പ്രകടമാകുന്നു. ഇന്ത്യയുടെ ഭരണഘടനാ ശിൽപികൾ സുചിന്തിതമായി അതിനെ മതേതരമെന്നു ഉയർത്തിക്കാട്ടി. മതങ്ങളുടെ തുല്യത ഉറപ്പുവരുത്തുന്ന, ഏതു മതത്തിലും വിശ്വസിക്കാനും, വിശ്വസിക്കാതിരിക്കാനും, പ്രചരിപ്പിക്കുവാനും, പ്രചരിപ്പിക്കാതിരിക്കുവാനും, ഉൾക്കൊള്ളാനും, ഉൾക്കൊള്ളാതിരിക്കുവാനുമുള്ള അവകാശമായി ആ സങ്കൽപ്പം നിലനിൽക്കുന്നു. എന്നാൽ മതഭൂരിപക്ഷ മേധാവിത്വവും, ന്യൂനപക്ഷ മത ഭീകരതയും ഒരേപോലെ ഭാരതാംബയെ കലുഷിതമാക്കുന്നു. കറകളഞ്ഞ രാജ്യസ്നേഹമോ, നിസ്വാർത്ഥ രാഷ്ട്ര സേവനമോ, ഉദാത്ത രാഷ്ട്ര

നിർമ്മിതിയോ അല്ല പലപ്പോഴും തെരെഞ്ഞെടുപ്പുകളിൽ സ്ഥാനാർത്ഥി നിർണ്ണയങ്ങളുടെ മാനദണ്ഡം. ജനാതിപത്യത്തെ മതാധിപത്യം സ്വാധീനിക്കുന്നു, അല്ലെങ്കിൽ വിഴുങ്ങി കളയുന്നു. അതിന്റെ ഉപഫലമായ വർഗ്ഗീയത സകല മറകളും നീക്കി സമൂഹത്തിൽ നിറഞ്ഞാടുന്നു.

പ്രകൃതി ദുരന്തങ്ങളിൽ പോലും ത്വക്കിന്റെ നിറവും, ജാതിയുടെ തിരിവും കൊടിയുടെ വർണ്ണവും ചികയുന്ന മനോഭാവത്തെ അന്യഥാ സൂചിപ്പിക്കുകയുണ്ടായി. ഓഖി ചുഴലിക്കാറ്റു നൽകുന്ന പാഠവും കേരളത്തെ കടപ്പുഴക്കിയ പ്രളയവും നമ്മെ പഠിപ്പിക്കുന്ന പാഠങ്ങൾ വളരെ വിലപ്പെട്ടതാണ്. അന്നം നൽകുന്ന കടലമ്മ ഉറഞ്ഞുതുള്ളിയപ്പോൾ നഷ്ടപ്പെട്ട ജീവനെയും, ജീവിതയാഥാർത്ഥ്യങ്ങളെയും കൂട്ടിപ്പിടിക്കുവാൻ കടലിന്റെ മക്കൾ തനിച്ചായിരുന്നു അധികനേരവും. ആശ്വാസം ഇനിയും അകലെയെന്നത് വേദനിപ്പിക്കുന്ന യാഥാർത്ഥ്യവും. മധ്യ കേരളം പ്രളയത്തിലമർന്നപ്പോൾ സ്വന്തം ജീവനും സുരക്ഷയും വകവെയ്ക്കാതെ അവർ ഓടിയെത്തിയെന്നത് വേറെ കാര്യം. സ്വന്തം തോളുകൾ പോലും ചവിട്ടുപടിയായി രക്ഷാപ്രവർത്തനത്തിൽ അവർ വിട്ടുകൊടുത്തുവെന്ന് അത്ഭുതത്തോടെ നാമറിഞ്ഞു. ഭരണകൂട സംവിധാനങ്ങൾ രക്ഷാപ്രവർത്തനങ്ങളുടെ വിജയം അവകാശപ്പെടുമ്പോൾ, പ്രതിപക്ഷ കക്ഷികൾ ഭരണ കക്ഷികളെ നിശിതമായി വിമർശിക്കുമ്പോൾ ഒരു വാക്കു നന്ദിക്കുപോലും കാത്തുനിൽക്കാതെ അവരവരുടെ ദൗത്യം പൂർത്തിയാക്കി മടങ്ങി. ഓഖി ദുരന്തം നടന്നിട്ട് ഒരു വർഷം കഴിയുന്നു. പ്രളയം കടന്നുപോയിട്ട് മാസങ്ങൾ പിന്നിടുന്നു. ദുരിതബാധിതർക്കായി എന്തൊക്കെ ചെയ്തുവെന്നു പറയുവാൻ ആർജ്ജവത്തോടെ ബോധ്യപ്പെടുത്തുവാൻ ഇനിയും കഴയുന്നില്ലെങ്കിൽ നവോത്ഥാനമെന്ന ആശയം കൊണ്ടു മാത്രം ഒരു പക്ഷേ പിടിച്ചുനിൽക്കുവാനാകില്ല, ഒരുത്തർക്കും.

രാജ്യത്തിന്റെ ഭരണഘടനയും, ഭരണഘടനാസ്ഥാപനങ്ങളും നീതി പീഠവും നമ്മുടെ അഭിഭാജ്യ ഘടങ്ങൾ തന്നെയാണ്. പരമോന്നത കോടതികളുടെ തീർപ്പുകൾ ഏതൊരു പൗരനും ശിരസ്സാ വഹിക്കുന്നതിനും, ഭരണകർത്താക്കൾ അതു നിർവ്വഹിക്കുന്നതിനും ബാധ്യസ്ഥരുമാണ്. കഴിഞ്ഞ 12 വർഷങ്ങളായി സുപ്രീംകോടതിയിൽ നടക്കുന്ന ഒരു വ്യവഹാരത്തിന്റെ വിധിയായിരുന്നു ശബരിമലയിലെ സ്ത്രീ പ്രവേശനം സംബന്ധിച്ച്. ധാരാളം ചർച്ചകൾ ഇതിനകം അതിനോടനുബന്ധിച്ച് നടക്കുകയുണ്ടായി. വിധിയുടെ വിവിധ വശങ്ങളെ കുറിച്ചെഴുതുവാൻ ഞാനാളുമല്ല. എന്നാൽ വിധിക്കു ശേഷമുള്ള സാമൂഹിക കേരളം ആശങ്ക ഉയർത്തുന്നു. മുന്നോക്ക വിഭാഗമെന്നും, പിന്നോക്ക വിഭാഗമെന്നുമുള്ള ശക്തമായ ഒരു വേർതിരിവ് പൊതുവെ സൃഷ്ടിക്കപ്പെട്ടുവെന്നുള്ളതാണ് ഏറ്റം സങ്കടകരമായ യാഥാർത്ഥ്യം. ആ വിടവിന്റെ വികസനത്തിനു ആക്കം കൂട്ടിയവർ ഉത്തരവാദിത്യപ്പെട്ട ഭരണാധികാരികളാണെന്നതും തികച്ചും അപലപനീയം തന്നെ. പ്രളയാനന്തരം തകർന്നുപോയ തീർത്ഥാടന വഴികളെയും വിശ്രമസങ്കേതങ്ങളേയും തിരക്കേറിയ ഒരു മണ്ഡല മകര വിളക്കു കാലത്തിനായി ഒരുക്കുകയെന്നതു തന്നെ ശ്രമം പിടിച്ച ജോലി തന്നെയായിരുന്നു. വനിതകളുടെ പ്രവേശത്തിലേയ്ക്കുള്ള വിധിയുടെ പശ്ചാത്തലം എന്തു തന്നെയായാലും അവരെകൂടി ഉൾപ്പെടുത്തുന്ന തീർത്ഥാടനത്തിനായി മുന്നൊരുക്കങ്ങളോ, സംവിധാനങ്ങളോ അധികമായി നിലവിലില്ലായെന്നുള്ളത് യാഥാർത്ഥ്യവുമായിരുന്നു. അനുധാവനയില്ലാത്ത ഭരണകൂട തീരുമാനങ്ങളെ ന്യായീകരിക്കുവാൻ പയറ്റിയ അടവുകളിൽ മുന്നിൽ നിന്നതും സാമൂഹിക വിഭജനം എന്ന തന്ത്രം തന്നെയാണെന്നു കരുതിയാൽ കുറ്റം പറയുവാനാവില്ല. ആഘോഷമായി പ്രഘോഷിക്കപ്പെടുന്ന വനിതാ മതിലുമായി ബന്ധപ്പെട്ടു നടന്ന ചർച്ചകളിൽ ക്രിസ്ത്യൻ, മുസ്ലീം പ്രാതിനിത്യം ഇല്ലായിരുന്നുവെന്നുള്ളത് തികച്ചും ആകസ്മികം അല്ല. കേരളത്തിലെ ഒരു വിഭാഗത്തെയും മാറ്റി നിറുത്തി നവോത്ഥാന മുന്നേറ്റമുണ്ടാക്കാമെന്നു കരുതുന്നത് പ്രായോഗികമല്ലെന്നു നമുക്കറിയാം. പെൺകുഞ്ഞുങ്ങളുടെ നിലനിൽപ്പ് ഉറപ്പു വരുത്തുന്നതിൽ, അവരുടെ വിദ്യാഭ്യാസത്തിൽ, തൊഴിലിൽ, ശാക്തീകരണത്തിൽ പിന്നോട്ടു നിൽക്കുന്ന മത സാമൂഹിക സംഘടനകൾ കേരളത്തിൽ നിലവിൽ ഇല്ലാ എന്ന് മാത്രമല്ല, വിനയപൂർവ്വം കുറിക്കട്ടെ. ക്രൈസ്തവ, മുസ്ലീം സംഘടനകൾ ആ പന്ഥാവിനെ മുന്നിൽ നിന്ന് നയിക്കുകയും ചെയ്യുന്നു, ആധുനിക കേരളത്തിൽ

സാമൂഹിക വിഭജനത്തെ പ്രോത്സാഹിപ്പിക്കുന്നത് വിവിധ സമുദായങ്ങൾ ഉയർത്തിക്കാട്ടുന്നവോട്ടുബാങ്കുകളാണോയെന്നതു സംശയിക്കേണ്ടിയിരിക്കുന്നു. അധികം കേൾക്കപ്പെടാത്ത ഒരു വേറിട്ട അവകാശ വാദം, ചെങ്ങന്നൂർ ഉപതെരഞ്ഞെടുപ്പിനു ശേഷം കേരളത്തിൽ ശ്രദ്ധിക്കപ്പെട്ടു. ഭരണകക്ഷിയുടെ സ്ഥാനാർത്ഥിയുടെ വിജയത്തിന്റെ രക്ഷകതൃത്വം ഏറ്റെടുക്കുന്നതിൽ മതസാമൂഹിക സംഘടനകൾ മത്സരിക്കുന്നതായി നാം കണ്ടു. അവയെ പ്രീണിപ്പിക്കുവാൻ ഭരണതലങ്ങളിൽ ഒരു തത്രപ്പാടും പ്രകടമാണ്. പ്രബല വിഭാഗങ്ങളോട്, അവയിലെ നേതൃത്വത്തോട് മൃദുസമീപനം, വിട്ടുവീഴ്ച, മറുവിഭാഗങ്ങളെ അസ്വസ്ഥമാക്കുന്നുവെന്നുള്ളതും യാഥാർത്ഥ്യം തന്നെയാണ്. സ്തുതിപാഠകരുടെയും, ഉപദേശകരുടെയും, അഭ്യുദയകാംഷികളുടെയും സ്വരങ്ങൾ മാത്രം ഇമ്പകരമാകുന്നു. അല്ലാത്തവ അവഗണിക്കപ്പെടുന്നു. അല്ലെങ്കിൽ അടിച്ചമർത്തപ്പെടുന്നു. വിഭജിക്കപ്പെടുന്ന സമൂഹമല്ല, ഒന്നാകുന്ന ജനതയാണ് നവോത്ഥാനത്തിന്റെ ആത്യന്തിക ലക്ഷ്യം.

നവോത്ഥാനമെന്ന, ഇനിയും തുടരുന്ന ഒരു പ്രക്രിയയെ വിവിധ കോണുകളിലൂടെ, ഭാരതത്തിന്റെ, കേരളത്തിന്റെ പശ്ചാത്തലത്തിൽ നോക്കിക്കാണുകയായിരുന്നു, ഈ ലേഖനം. ദൈവത്തെ മറക്കുന്ന, മനുഷ്യന്റെ അന്തസ്സിനെ ഹനിക്കുന്ന, പ്രകൃതിയെ നിരസിക്കുന്ന ഒരു നവോത്ഥാനം ലക്ഷ്യപ്രാപ്തിയിലെത്തുകയില്ലാ എന്ന് നാം മനസ്സിലാക്കി. ഈ വിചിന്തനത്തെ ഉപസംഹരിക്കുവാൻ പൗലോസിന്റെ വാക്കുകൾ മതിയാകും. “സൃഷ്ടി ജീർണ്ണതയുടെ അടിമത്വത്തിൽ നിന്ന് മോചിതമാകുകയും ദൈവമക്കളുടെ സ്വാതന്ത്ര്യം പ്രാപിക്കുകയും ചെയ്യും. സമസ്ത സൃഷ്ടികളും ഒന്ന്ചേർന്നു ഇതുവരെയും ഈറ്റുനോവനുഭവിക്കുകയും നെടുവീർപ്പെടുകയും ചെയ്യുന്നു എന്ന് നമുക്കറിയം” (റോമ 8:21-22). ഈ വേദനയും നെടുവീർപ്പും തുടരുക തന്നെ ചെയ്യും. സൃഷ്ടിമുഴുവൻ ദൈവമക്കളുടെ സ്വാതന്ത്ര്യം പ്രാപിക്കും വരെ. ദൈവത്തെ നോക്കി പ്രകാശിതമാകും വരെ...




# വിഭജന മതിൽ പണിയുന്നവർ



ബോബി ഏബ്രഹാം



തമിഴ്നാട് ഭരിക്കുന്ന ഡി.എം.കെ. സർക്കാരിന് 2008 മേയ് ഒന്നിന് അവിടുത്തെ സി.പി.എം. സംസ്ഥാന ഘടകം ഒരു മുന്നറിയിപ്പു നൽകി. മധുര ജില്ലയിലെ ഉത്തപുരത്ത് തങ്ങളുടെ താമസസ്ഥലത്തേക്ക് ദളിതർ കടക്കാതിരിക്കാനായി സവർണർ കെട്ടിയുയർത്തിയ 600 മീറ്റർ മതിൽ ഉടൻ പൊളിച്ചുനീക്കുന്നില്ലെങ്കിൽ സി.പി.എം. അതു ചെയ്യുമെന്നായിരുന്നു അന്നത്തെ സംസ്ഥാന സെക്രട്ടറി വരദരാജന്റെ മുന്നറിയിപ്പ്.

മതിലുകൾ വീടിനു മുന്നിലായാലും പറമ്പുകൾക്ക് ഇടയിലായാലും ഗ്രാമങ്ങൾക്കിടയിലായാലും ഒരു വിഭജന രേഖയാണ്. നേരിൽ കാണാവുന്ന മതിലുകളിലും വലുതാണ് മനുഷ്യരുടെ മനസ്സിൽ സ്ഥാപിച്ചിട്ടുള്ള വലിയ മതിൽ. സാമൂഹിക പരിഷ്കർത്താക്കളൊക്കെ ഏറെ ശ്രമിച്ചത് മനസ്സിനകത്തുള്ള ഈ മതിലുകൾ പൊളിച്ചുകളയാനാണ്. അങ്ങനെ മനസ്സിനകത്തെ മതിലുകൾ പൊളിച്ചുകളഞ്ഞപ്പോഴാണ് മലയാളി ഇന്നത്തെ മലയാളി ആയി മാറിയത്. തൊട്ടുകൂടാത്തവർ, തീണ്ടിക്കൂടാത്തവർ, ദൃഷ്ടിയിൽപെട്ടാലും ദോഷമുള്ളോർ എന്ന അവസ്ഥയ്ക്ക് 50 ശതമാനമെങ്കിലും മാറ്റമുണ്ടായിട്ടുണ്ടെങ്കിൽ അതിനു കാരണം മലയാളി സമൂഹത്തിനുള്ളിലുണ്ടായ പരിഷ്കരണങ്ങളാണ്. അതിനെ നമ്മൾ നവോത്ഥാനം എന്നു പേരിട്ടു വിളിക്കുന്നു. ആ നവോത്ഥാനം ഒന്ന് ഇരുട്ടിവെളുക്കുമ്പോഴേക്ക് ഉണ്ടായതല്ല. മറിച്ച് എത്രയോ ആളുകളുടെ എത്രയോ കാലത്തെ പരിശ്രമഫലമായുണ്ടായ മാറ്റങ്ങളാണ് അത്. ആ മാറ്റങ്ങളിൽ എല്ലാ മതങ്ങൾക്കും പങ്കുണ്ട്. എല്ലാ മതത്തിലും പെട്ട സാമൂഹിക പരിഷ്കർത്താക്കൾക്ക് പങ്കുണ്ട്.

എന്നാൽ ഇതെല്ലാം മറച്ചുവച്ച് സർക്കാർ നവോത്ഥാന മതിലെന്ന് ഒരു ആശയം മുന്നോട്ടുവയ്ക്കുകയും അതു സംബന്ധിച്ച കൂടിയാലോചനാ യോഗത്തിൽ നിന്നു പോലും ക്രിസ്ത്യാനികളെയും മുസ്ലിംകളെയും ഒഴിവാക്കി നിർത്തുകയും ചെയ്യുമ്പോൾ ചില കാര്യങ്ങൾ പറയാതിരിക്കാനാവില്ല. ഇപ്പോൾ നിർമിക്കാൻ പോകുന്ന മതിൽ കേരള സമൂഹത്തെ രണ്ടായി വീണ്ടും വിഭജിക്കുന്ന മതിലാണ്. അത് എന്തുകൊണ്ട് എന്നറിയണമെങ്കിൽ കേരള സമൂഹത്തിന്റെ വികാസ ചരിത്രം അറിയണം. യഥാർഥ കേരള നവോത്ഥാന ചരിത്രം അറിയണം.

ഏറെ പിന്നിലേക്കു പോകുന്നില്ല. പത്തൊൻപതാം നൂറ്റാണ്ടിലെ കേരള സമൂഹത്തിന്റെ അവസ്ഥ എന്തായിരുന്നു എന്നു നോക്കുക. മാറുമറയ്ക്കാനുള്ള അവകാശത്തിനു വേണ്ടി തിരുവിതാംകൂറിലെ ചാന്നാർ സ്ത്രീകൾ പോരാടിയത് പിന്നാക്ക ജാതിയിലെ സ്ത്രീകൾ മാറു മറയ്ക്കാൻ പാടില്ലെന്ന് മേൽജാതിക്കാർ അടിച്ചേൽപിച്ച ആചാരത്തിനെതിരെ നിയമം കൊണ്ടുവന്നത് ബ്രിട്ടീഷ് റസിഡന്റ് ആയിരുന്ന കേണൽ മൺറോ ആയിരുന്നു. ക്രിസ്ത്യൻ മിഷനറിമാർ ഈ മേഖലയിൽ നിരന്തരം നടത്തിയ ഇടപെടലിന്റെ ബാക്കിപത്രം ആയിരുന്നു അത് എന്നത് ചരിത്രത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. എന്നാൽ 1822–ൽ ഇത്തരം വേഷം ധരിച്ച് കൽക്കുളം ചന്തയിൽ എത്തിയ ചാന്നാർ സ്ത്രീകളുടെ മേൽവസ്ത്രം സവർണർ വലിച്ചുകീറി. അതേ വർഷം തന്നെ പത്മനാഭപുരത്തും സമാനരീതിയിൽ ആക്രമണം ഉണ്ടായി എന്നു മാത്രമല്ല സമീപത്തുള്ള ക്രിസ്ത്യൻ ദേവാലയം തീവച്ചുനശിപ്പിക്കുകയും ചെയ്തു. തുടർന്ന് ഇതിനെതിരെ

ശക്തമായ പ്രത്യാക്രമണവും ഉണ്ടായി. ഓരോ തവണയും മാറുമറയ്ക്കാനുള്ള അവകാശപ്പോരാട്ടത്തിൽ അവർണർക്കു പിന്തുണ നൽകിയത് ബ്രിട്ടീഷുകാരായിരുന്നു. പല കാല ഘട്ടങ്ങളിലായി വീണ്ടും ഇത്തരത്തിൽ ലഹള അരങ്ങേറി. ക്രിസ്ത്യൻ ദേവാലയങ്ങൾ പലതവണ തീവച്ചുനശിപ്പി ക്കപ്പെട്ടു. ഇത്തരം ഒരു ലഹളയുടെ അവസാനം മദ്രാസ് ഗവർണർ ലോഡ് ഹാരിസിന്റെ ശക്തമായ ഇടപെടലിനെ ത്തുടർന്ന് 1859 ജൂലൈ 26ന് അന്നത്തെ തിരുവിതാംകൂർ രാജാവ് ചാന്നാർ സ്ത്രീകൾക്ക് മാറുമറയ്ക്കാനുള്ള അവകാശം അനുവദിച്ചുകൊണ്ട് ഉത്തരവിറക്കി. (വിസ്താരഭയത്താലാണ് ചരിത്രം മുഴുവനായി ഇവിടെ പറയാത്തത്. കേരള ചരിത്രം സംബന്ധിച്ച ഒട്ടേറെ രേഖകളും പുസ്തകങ്ങളും ഉണ്ട്. ഇന്റർനെറ്റിലും ലഭ്യമാണ്.)

ഓർക്കുക, ലോകം പുതുവിജ്ഞാനത്തിന്റെ ചക്രവാളത്തി ലേക്ക് നീങ്ങിക്കൊണ്ടിരുന്ന പത്തൊമ്പതാം നൂറ്റാണ്ടിലാണ് കേരളത്തിൽ മാറുമറയ്ക്കാനുള്ള അവകാശത്തിനായി സ്ത്രീകൾ രംഗത്തിറങ്ങേണ്ടി വന്നത്. അതിനു രാസത്വര കമായി പ്രവർത്തിച്ചത് ക്രിസ്ത്യൻ മിഷനറിമാരുടെയും ബ്രിട്ടീഷ് ഭരണാധികാരികളുടെയും ഇടപെടലായിരുന്നു. ക്രിസ്ത്യൻ മിഷനറിമാരുടെ നേതൃത്വത്തിൽ തെക്കൻ തിരുവിതാംകൂറിൽ നടത്തിയ വിദ്യാഭ്യാസ പ്രവർത്തനങ്ങളാണ് ഈ അവർണ സമുദായങ്ങളെ ശാക്തീകരിച്ചത് എന്നത് ഇന്നും പലരുടെയും ഉറക്കംകെടുത്തുന്ന അപ്രിയ സത്യം തന്നെയാണ്.

കേരളത്തിൽ പാശ്ചാത്യവിദ്യാഭ്യാസത്തിനു തുടക്കം കുറിക്കുന്നത് മിഷനറിമാരുടെ വരവോടെയാണ്. മിഷനറിമാരുടെ പ്രവർത്തനം ചുരുങ്ങിയ വാക്കുകളിൽ പറയാം. റിങ്കിൾട്ടാബ് എന്ന പ്രഷ്യൻ മിഷനറി 1806 മതൽ 1816 വരെ തിരുവനന്തപുരം, നാഗർകോവിൽ ഭാഗങ്ങളിൽ ഒട്ടേറെ




സ്കൂളുകൾ സ്ഥാപിക്കുകയും ജാതിമതഭേദമെന്യേ സൗജന്യവിദ്യാഭ്യാസം ഏർപ്പെടുത്തുകയും ചെയ്തു. ലണ്ടൻ മിഷൻ സൊസൈറ്റിയിൽപെട്ട ഡോക്ടർ മീഡ് 1817-ൽ കേരളത്തിലെത്തി. 1873-ൽ മരിക്കുന്നതുവരെ അദ്ദേഹം കേരളത്തിൽ വിദ്യാഭ്യാസ പ്രവർത്തനത്തിൽ ഏർപ്പെട്ടു. സി.എം.എസ്. മിഷനറിമാർ ആണ് കോട്ടയത്ത് ഗ്രാമർ സ്കൂൾ 1821-ൽ സ്ഥാപിക്കുന്നത്. സ്ത്രീകൾക്കുമാത്രമായുള്ള വിദ്യാലയവും സ്ഥാപിച്ചു. 1846-ൽ ആണ് ചാവറ കുര്യാക്കോസ് ഏലിയാസച്ചൻ മാന്നാനത്ത് സംസ്കൃത വിദ്യാലയം സ്ഥാപിക്കുന്നത്. 1846-ൽ അദ്ദേഹം മാന്നാനത്ത് പെൺപള്ളിക്കൂടം സ്ഥാപിച്ചു. എല്ലാ പള്ളികളോടും ചേർന്ന് പള്ളിക്കൂടം എന്ന ആശയം ആവിഷ്കരിച്ചതും നടപ്പാക്കിയതും അദ്ദേഹമാണ്. മട്ടാഞ്ചേരിയിൽ റവ. ജെ. ഡാസൻ എന്ന മിഷനറിയാണ് 1818-ൽ ആദ്യത്തെ വിദ്യാലയം സ്ഥാപിക്കുന്നത്. മലബാറിൽ കോഴിക്കോട്ട് കല്ലായിയിലും(1848) തലശ്ശേ രിയിലും(1856) ബാസൽ ഇവൻജലിക്കൽ മിഷൻ വിദ്യാല യങ്ങൾ സ്ഥാപിച്ച് ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന് തുടക്കമിട്ടു. ക്രിസ്ത്യൻ മിഷനറിമാർ തുടങ്ങിവച്ച വിദ്യാഭ്യാസ പ്രവർത്തനങ്ങളിൽ ആകൃഷ്ടരായാണ് 1817-ൽ തിരുവിതാംകൂർ ശ്രമിച്ചത്. 5 വയസ്സിനും 10 വയസ്സിനും മധ്യേയുള്ള കുട്ടികളെ നിർബന്ധമായും സ്കൂളിൽ ചേർക്കണമെന്നും ഉത്തരവിറക്കി. (കേരള സംസ്കാരം - എ. ശ്രീധര മേനോൻ).

വിദ്യാഭ്യാസ മേഖലയിലെ മിഷനറിമാരുടെ സേവന ത്തെയും തുടർന്ന് ക്രൈസ്തവ സഭകൾ ഈ രംഗത്ത് നൽകിയ സേവനത്തെയും കുറിച്ച് ചുരുങ്ങിയ വാക്കുകളിൽ എഴുതിത്തീർക്കുക എളുപ്പമല്ല. അവർ നൽകിയ അടിത്തറയി ലാണ് നവ കേരള സമൂഹം വളർന്നതെന്ന സത്യം തമസ് കരിക്കാൻ ശ്രമിച്ചാൽ അത് ചരിത്രത്തോടു ചെയ്യുന്ന അനീതിയാവും. ആധുനിക വിദ്യാഭ്യാസം മലയാളിക്ക് തുറന്നുകൊടുത്തത് വലിയ ലോകമാണ്. ആർജിച്ച അറിവിനെ അവർ ചെപ്പിലടച്ചുവച്ചില്ല. പൊതുസമൂഹത്തിനായി തുറന്നു കൊടുത്തു. ഇന്ന് ക്രൈസ്തവ സഭകളെ വിദ്യാഭ്യാസ കച്ചവടക്കാർ എന്ന് ആക്ഷേപിക്കുന്നവർ ഒരു കാര്യം മറന്നുപോകുന്നുണ്ട്. ആരും ഒരു സഹായവും നൽകാതിരുന്ന കാലത്തും പിടിയരി പിരിച്ചും സന്നദ്ധ സേവനം ചെയ്തും വിദ്യാലയങ്ങൾ സ്ഥാപിക്കുകയും അവിടെ ജാതിമത ഭേദമെന്യേ കുട്ടികളെ പഠിപ്പിക്കുകയും ചെയ്തവരാണ് കേരളത്തിലെ ക്രിസ്ത്യാനികൾ. മുസ്ലിം സമുദായത്തിലും സമാനമായ സേവനപ്രവർത്തനങ്ങൾ ഉണ്ടായിട്ടുണ്ട്.

മലബാറിൽ പിൽക്കാലത്ത് സ്ഥാപിതമായ വിദ്യാഭ്യാസ സ്ഥാപനങ്ങൾ മിക്കതും ഉത്പതിഷ്ണുക്കളായ മുസ്ലിങ്ങൾ സ്ഥാപിച്ചവയാണ്. മുസ്ലിം എജ്യുക്കേഷനൽ സൊസൈറ്റി പോലെയുള്ള പ്രസ്ഥാനങ്ങൾ വിദ്യാഭ്യാസ മേഖലയിൽ ചെയ്ത സേവനം കണ്ടില്ലെന്നു നടിക്കുന്നതെങ്ങനെ.

ഇങ്ങനെ സ്ഥാപിതമായ വിദ്യാഭ്യാസ അടിത്തറയിൽ നിന്നാണ് സ്വാതന്ത്ര്യാനന്തരം ഇവിടെ സർക്കാരുകൾ പുതിയ വിദ്യാഭ്യാസ പദ്ധതികൾ ആവിഷ്കരിച്ചത്. വിദ്യാഭ്യാസ മേഖലയിലുണ്ടായ ഉണർവ് എങ്ങനെയാണ് കേരള സമൂഹത്തെ എങ്ങനെയൊക്കെയാണ് സ്വാധീനിച്ചത് എന്നു പഠിച്ചാൽ യഥാർഥ നവോത്ഥാനം എങ്ങനെയുണ്ടായെന്ന് അറിയാം. ഈ ലേഖനത്തിന്റെ തുടക്കത്തിൽ പറഞ്ഞതു പോലെ വിദ്യാഭ്യാസം സിദ്ധിച്ച ഒരു തലമുറ ഒരു സാമൂഹിക അനാചാരത്തെ എതിർത്തതും പിന്നീട് അത് നിയമം മൂലം ഇല്ലാതാക്കിയതും ഒരു സൂചനയായിരുന്നു. പിന്നാക്ക വിഭാഗങ്ങളുടെ സ്ഥിതി അങ്ങനെയായിരുന്നെങ്കിൽ ദളിതരുടെ സ്ഥിതി അതിലും എത്രയോ ദയനീയമായിരുന്നു. സ്വന്തമായി വീട് ഉണ്ടാക്കാൻ അവകാശമില്ല. പാടവരമ്പത്തും മറ്റും കുടിലു കുത്താം. അതിനെ വീട് എന്നു പറയാൻ പാടില്ല. അടിയന്റെ കുപ്പമാടം എന്നൊക്കെയേ പറയാനാവൂ. ദിവസം ഒരു നേരം ആഹാരം കിട്ടിയാൽ ഭാഗ്യം. അനന്തര തലമുറയ്ക്കു ജന്മം നൽകിയതല്ലാതെ ജീവിച്ചതിനും മരിച്ചതിനും മറ്റു ശേഷിപ്പുകളൊന്നും ഇല്ലാതെ പോയ ലക്ഷങ്ങൾ. അവരൊക്കെ നൂറ്റാണ്ടുകളായി അടിച്ചേൽപിക്കപ്പെട്ട അധമബോധത്തിൽ നിന്നു രക്ഷപ്പെട്ടത് വിദ്യാഭ്യാസത്തിലൂടെയും അതിലൂടെ ആർജിച്ച അറിവിലൂടെയും ആയിരുന്നു.

ആധുനിക വിദ്യാഭ്യാസം ആർജിച്ച ക്രിസ്ത്യൻ സമൂഹം പിന്നെ വളർച്ചയുടെ പടവുകൾ താണ്ടി. സ്വയം വളരുന്നതി

സ്വർണം വിളയിക്കാനും മലയാളിക്ക് കരുത്തു നൽകിയത് ഈ പുതിയ സാമൂഹിക സാഹചര്യമാണ്. ആ കുടിയേറ്റം പിന്നീട് വിദേശങ്ങളിലേക്കായി. കേരളത്തിന്റെ മാത്രമല്ല, ഇന്ത്യയുടെ തന്നെ വിദേശനാണ്യശേഖരത്തെ പുഷ്ടിപ്പെടുത്തിയതിൽ വിദേശ മലയാളി വഹിച്ച പങ്കു വലുതാണ്. ബാങ്കിങ് മേഖല എന്തെന്നറിയാതിരുന്ന മലയാളിക്കു മുന്നിൽ അത് അവതരിപ്പിച്ചതും ക്രൈസ്തവർ തന്നെയാണിതൊക്കെ ഒത്തിരിക്കാലം മുമ്പ് സംഭവിച്ചതാണെന്ന് ആരെങ്കിലും കരുതിയാൽ തെറ്റി. 1800 മുതൽ 2018 വരെ നോക്കിയാൽ രണ്ടു നൂറ്റാണ്ടേ കടന്നുപോയിട്ടുള്ളു. ആധുനിക വിദ്യാഭ്യാസത്തിന്റെ തോളിലേറിയുള്ള കേരള നവോത്ഥാനം സംഭവിച്ചിട്ട് അത്രയും കാലം പോലും ആയിട്ടില്ല. ചരിത്രത്തിൽ രണ്ടു നൂറ്റാണ്ട് എന്നു പറയുന്നത് വളരെ ചെറിയ ഒരു കാലയളവ് മാത്രമാണ്.

ഈ കാലഘട്ടത്തിലാണ് ചട്ടമ്പി സ്വാമിയും ശ്രീനാരായണ ഗുരുവും വൈകുണ്ഠ സ്വാമികളും മഹാത്മാ അയ്യങ്കാളിയും ഒക്കെ അവരവരുടെ സമുദായങ്ങളിൽ അറിവിന്റെ വെളിച്ചം വീശിയതും വലിയ പരിവർത്തനം ഉണ്ടാക്കിയതും എല്ലാം. അവർ നടത്തിയ അത്തരം സാമൂഹിക പരിഷ്കരണ നടപടികൾ പൊതുസമൂഹത്തിന് ഗുണകരമായി ഭവിക്കുകയും ചെയ്തു. മറ്റൊരു തരത്തിൽ പറഞ്ഞാൽ ഒറ്റയ്ക്കൊറ്റയ്ക്ക് എന്നു തോന്നുമ്പോഴും കൂട്ടായ ഒരു മുന്നേറ്റമായിരുന്നു അത്. ഇത്തരത്തിൽ ഒന്നായി മുന്നേറി ലോകത്തിനു തന്നെ മാതൃകയായി മാറിയ ഒരു സമൂഹമാണ് കേരളം. അമേരിക്കയിൽ കറുത്ത വർഗക്കാരന് വെള്ളക്കാരന്റെ ഒപ്പം ഇരിക്കാൻ സ്വാന്ത്ര്യം കിട്ടാൻ കഴിഞ്ഞ നൂറ്റാണ്ടിന്റെ രണ്ടാം പകുതി വരെ കാത്തിരിക്കേണ്ടി വന്നെങ്കിൽ, ദക്ഷിണാ ഫ്രിക്കയിലെ വർണവിവേചന നിയമം പിൻവലിക്കാൻ കഴിഞ്ഞ



നോടൊപ്പം സമൂഹത്തെയും വളർത്തി. കച്ചവടത്തിലും കൃഷിയിലും വ്യവസായത്തിലും ക്രിസ്ത്യൻ സമൂഹം ഏറെ മുന്നേറി. സർക്കാർ ജോലി സവർണ ഹിന്ദുക്കൾക്ക് മാത്രം സംവരണം ചെയ്യപ്പെട്ടിരുന്ന ഒരു കാലം തിരുവിതാംകൂറി ലെങ്കിലും ഉണ്ടായിരുന്നു. അന്ന് സർക്കാർ ജോലി കിട്ടിയില്ല എന്നു വിലപിച്ചിരിക്കാതെ പുതിയ മേഖലകൾ കണ്ടെത്താൻ ക്രിസ്ത്യാനി ഉൾപ്പെടയുള്ളവർക്ക് സാധിച്ചത് ആർജിച്ചെടുത്ത വിദ്യാഭ്യാസത്തിന്റെ പിൻബലത്തിലായിരുന്നു. സ്വന്തം നാടും വീടും വിട്ട് മലയോരങ്ങളിലേക്കു കുടിയേറാനും അവിടെ

നൂറ്റാണ്ടിന്റെ അന്ത്യപാദം വരെ കാത്തിരിക്കേണ്ടി വന്നെങ്കിൽ കേരള സമൂഹം അതൊക്കെ കഴിഞ്ഞ നൂറ്റാണ്ടിന്റെ ആദ്യപകുതിയിലേ ആർജിച്ചിരുന്നു. ക്ഷേത്ര പ്രവേശന വിളംബരം പോലെ ഒരു ചരിത്ര സംഭവം ഉണ്ടായത് 1936ൽ ആണ്. ഇങ്ങനെയുണ്ടായ എല്ലാ പരിഷ്കാരങ്ങളെയും ചേർത്താണ് നവോത്ഥാനം എന്നു പറയുന്നത്. ആ നവോത്ഥാനത്തിന്റെ ചിറകിൽ മുന്നോട്ടുപോകാനാ യതുകൊണ്ടാണ് ഉത്തരേന്ത്യയിലെ പോലെ ഇവിടെ വർഗീയ കലാപങ്ങൾ ഉണ്ടാകാതിരുന്നതും വർഗീയ ശക്തികൾക്ക്

ഇവിടെ താവളം ഉറപ്പിക്കാൻ കഴിയാതെ പോയതും. ഉത്താപുരത്ത് ഉണ്ടായപോലെ ഒരു ജാതി മതിൽ കേരളത്തിൽ ഉണ്ടാകാതെ പോയതും അതുകൊണ്ടാണ്.

ഇതൊക്കെ മറന്നുകൊണ്ടാണ് മലയാളി സമൂഹത്തെ ഭിന്നിപ്പിക്കുന്ന നവോത്ഥാന മതിലുമായി സർക്കാർ ഇപ്പോൾ ഇറങ്ങിപ്പുറപ്പെട്ടതെന്നു പറയാതെ വയ്യ. ശബരിമല വിഷയവുമായി ബന്ധപ്പെട്ട കോടതിവിധിയുടെ പശ്ചാത്തലത്തിൽ സർക്കാർ വിളിച്ചുകൂട്ടിയ ഹിന്ദു സംഘടനകളുടെ യോഗത്തിലാണ് ഇത്തരമൊരു മതിൽ കേരളത്തിന്റെ തെക്കുമുതൽ വടക്കുവരെ സ്ത്രീകളെ അണിനിരത്തി ആവിഷ്കരിക്കാൻ തീരുമാനമുണ്ടായത്. അതിന് നവോത്ഥാന മതിൽ എന്ന പേരു നൽകുകയും ചെയ്തു. പ്രധാനമായും പിന്നാക്ക സമുദായ സംഘടനകളാണ് യോഗത്തിൽ പങ്കെടുത്തത്. അത്തരമൊരു യോഗത്തിൽ ഇങ്ങനെയൊരു നിർദേശമുണ്ടായപ്പോൾ അതു പൊതു സമൂഹത്തിനു മുന്നിൽ വയ്ക്കാമെന്നായിരുന്നു സ്വാഭാവികമായും സർക്കാർ പറയേണ്ടിയിരുന്നത്. കേരളത്തിലെ 50 ശതമാനത്തോളം വരുന്ന ന്യൂനപക്ഷ വിഭാഗങ്ങളെ പൂർണമായും പുറത്തു നിർത്തിയുള്ള യോഗത്തിൽ എൻഎസ്എസ് പോലെയുള്ള സംഘടനകളും പങ്കെടുത്തിരുന്നില്ല. ഇതൊന്നും പരിഗണിക്കാതെ സർക്കാർ നവോത്ഥാനമതിൽ പ്രഖ്യാപിച്ചതിനു പിന്നിൽ പിന്നാക്ക വിഭാഗങ്ങൾക്കും മറ്റുള്ളവർക്കും ഇടയിൽ ഒരു അദൃശ്യ മതിൽ കെട്ടുക എന്ന ഉദ്ദേശ്യം തന്നെയാണ് ഉണ്ടായിരുന്നതെന്നതിൽ സംശയമില്ല. നവോത്ഥാനം എന്ന വാക്ക് ഉച്ചരിക്കുമ്പോൾ ഒരിക്കലും മറക്കാൻ പാടില്ലാത്തതാണ് ക്രൈസ്തവ സഭകളുടെ സേവനം. എന്നാൽ ആ സേവനത്തെ മറച്ചുവയ്ക്കുക കൂടി ഈ മതിലിനു പിന്നിലുണ്ടോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. മതിലിന്റെ പ്രധാന സംഘാടകൻ തന്നെ കേരള നവോത്ഥാനത്തിൽ ക്രൈസ്തവർക്കും മുസ്ലിംകൾക്കും എന്തു പങ്ക് എന്നു ചോദിച്ചത് വെറുതെയല്ല. കോഴിക്കോട്ട് ആൾനൂഴിയിൽ നിന്ന് ഒരാളെ രക്ഷപ്പെടുത്തുന്നതിനിടയിൽ മരിച്ച യുവാവിന് സർക്കാർ സഹായം നൽകിയപ്പോൾ ആ യുവാവിന്റെ മതം പറഞ്ഞ് അതിനെ എതിർത്തയാൾ തന്നെ നവോത്ഥാന മതിലിന്റെ പ്രധാന പങ്കാളിയാവുന്നു. എന്തു നവോത്ഥാനമാണ് സർക്കാർ ഉദ്ദേശിക്കുന്നതെന്നു വ്യക്തമല്ല.

ഇങ്ങനെയൊരു മതിലിനായി കേരളം മുഴുവൻ പ്രചാരണം നടക്കുമ്പോൾ സമൂഹം രണ്ടു ചേരിയായി തിരിയുകയാണ്. ഒരു ദളിത് നേതാവ് മുന്നോട്ടുവച്ച ആശയമായതുകൊണ്ടാണ് മുന്നാക്ക സമുദായങ്ങൾ മതിലിനെ എതിർക്കുന്നതെന്ന പ്രചാരണം വരെ ഉയർന്നുകഴിഞ്ഞു. സമൂഹത്തെ വിഭജിക്കാൻ സർക്കാർ തന്നെ മുൻകൈ എടുക്കുമ്പോൾ പിന്നെ എന്തു നവോത്ഥാനം. കേരളം ഇതുവരെ നേടിയ എല്ലാ പുരോഗതിയെയും പിന്നോട്ടടിക്കുന്ന, നവോത്ഥാനം എന്ന വാക്കിനെത്തന്നെ അശ്ലീലമാക്കിയ മതിൽ നിർമാണം ആണ് നടക്കാൻ പോകുന്നത്. നവോത്ഥാനമല്ല, വനിതാ ശാക്തീകരണം ആണ് ലക്ഷ്യമെന്നൊക്കെ പറഞ്ഞു തടിതപ്പാൻ ശ്രമിച്ചാലും ഫലിക്കില്ല. ഇതു കേരള സമൂഹത്തിന് ന്യൂനപക്ഷങ്ങൾ നൽകിയ സംഭവാന മറച്ചുവയ്ക്കാനുള്ള മതിലാണ്. സമൂഹത്തെ വിഭജിക്കാനുള്ള മതിലാണ്. സ്ത്രീകൾ പങ്കാളികളാകുന്ന മതിൽ ഒരു ദിവസം കൊണ്ടു



മാഞ്ഞുപോകും. പക്ഷേ, ഇപ്പോൾ തന്നെ നിർമിക്കപ്പെട്ടു കഴിഞ്ഞ അദൃശ്യ മതിൽ എല്ലാവരുടെയും മനസ്സിൽ നിലനിൽക്കുക തന്നെ ചെയ്യും.

### മേമ്പൊടി

രാജ്യത്ത് അടിയന്തരാവസ്ഥ ഒന്നും നിലനിൽക്കുന്നില്ല എന്നാണ് സർക്കാരിന്റെ അവകാശവാദം. പക്ഷേ മണിപ്പൂരിലെ പത്രപ്രവർത്തകനെ കിരാതനിയമത്തിന്റെ പിൻബലത്തിൽ അറസ്റ്റ് ചെയ്ത് ഒരു വർഷത്തേക്ക് ജയിലിലടച്ചത് പ്രധാനമന്ത്രിയെയും മുഖ്യമന്ത്രിയെയും വിമർശിച്ചു എന്നതിന്റെ പേരിലാണ്. അതിനിടയിലാണ് രാജ്യത്ത് ഏതൊരാളുടെയും കംപ്യൂട്ടറും മൊബൈൽ ഫോണും പരിശോധിക്കാനുള്ള അധികാരം 10 ഏജൻസികൾക്കു നൽകാനുള്ള കേന്ദ്ര ആഭ്യന്തര മന്ത്രാലയ തീരുമാനം. ഇനി നിങ്ങൾ ചിന്തിക്കുന്നതും പ്രവർത്തിക്കുന്നതും രേഖപ്പെടുത്തുന്നതും എല്ലാം സർക്കാർ നിരീക്ഷിച്ചുകൊണ്ടിരിക്കും. കമ്മ്യൂണിസത്തിന്റെ പേരു പറഞ്ഞ് ഏകാധിപത്യം നടപ്പാക്കിയിരിക്കുന്ന ഉത്തര കൊറിയയിലും ചൈനയിലും പോലും കാണില്ല ഇത്തരമൊരു നിയമം. ഇന്ത്യ ഫാഷിസത്തിന്റെ പിടിയിലാണെന്ന കാര്യത്തിൽ ഇനി സംശയം വേണ്ട. മൂന്നു സംസ്ഥാനങ്ങളിൽ ഭരണം നഷ്ടപ്പെട്ടതിന്റെ വേവലാതി സർക്കാരിനെ പിടികൂടിയിട്ടുണ്ട്. എതിരാളിയുടെ കംപ്യൂട്ടർ കൂടിനിയന്ത്രണത്തിലാക്കേണ്ടതെന്തുകൊണ്ട് എന്നതിന്റെ ഉത്തരം വ്യക്തമാണ്. അടിയന്തരാവസ്ഥ പ്രഖ്യാപിക്കുകയും സെൻസർഷിപ്പ് ഏർപ്പെടുത്തുകയും ചെയ്ത ഇന്ദിരാഗാന്ധിയുടെ സ്ഥിതി എന്തായെന്ന് അധികാരികൾ ഓർക്കുന്നതു നന്ന്. കത്തുകൾ തുറന്നു പരിശോധിക്കാനുള്ള രാജീവ് ഗാന്ധിയുടെ നീക്കവും പരാജയപ്പെട്ടത് മറക്കരുത്. മാധ്യമങ്ങളെ നിയന്ത്രിക്കാൻ ഉത്തരവിറക്കിയ പിണറായി സർക്കാർ കൂടി ഇക്കാര്യം മനസ്സിലാക്കണം.




ഡോ. കെ. എം. ഫ്രാൻസിസ്



# വനിതാമതിലും നവോത്ഥാനവും



## നവോത്ഥാനം ചിലരുടെ കുത്തകയോ?

കേരളത്തിലെ സാംസ്കാരിക പരിസരം നവോത്ഥാനമെന്ന പദത്തിന്റെ പുതിയ അർഥതലങ്ങൾ തേടുകയാണ്. ഈ അന്വേഷണത്തിൽ കേരളത്തെ തുല്യതയുടെയും സ്വാതന്ത്ര്യത്തിന്റെയും ഭൂമികയാക്കി രൂപാന്തരപ്പെടുത്താൻ യത്നിച്ച പലരെയും ചരിത്രം സൃഷ്ടിക്കുന്നവർ ഒഴിവാക്കുന്നതായി കാണുന്നു. സമുദായ പരിഷ്കർത്താക്കളെ സമൂഹ പരിഷ്കർത്താക്കളും സമൂഹപരിഷ്കർത്താക്കളെ സമുദായ പരിഷ്കർത്താക്കളുമായി ദുർവ്യാഖ്യാനം ചെയ്യാനുള്ള ശ്രമങ്ങൾ നടന്നുവരുന്നു.

കേരളത്തിൽ നവോത്ഥാന ചിന്തകൾക്കു വീണ്ടും ജീവൻ ലഭിച്ചതു സംസ്ഥാന സർക്കാരിന്റെ നേതൃത്വത്തിൽ സംഘടിപ്പിക്കുന്ന വനിതാമതിലിന്റെ പ്രചാരണവുമായി ബന്ധപ്പെട്ടാണ്. ശ്രീനാരായണഗുരു, ചട്ടമ്പിസ്വാമികൾ, വി.ടി. ഭട്ടതിരിപ്പാട്, മന്നത്ത് പത്മനാഭൻ, ഡോക്ടർ പൽപ്പു തുടങ്ങിയവരാണു കേരളത്തിൽ മാനവമൂല്യങ്ങൾ വളർത്തിക്കൊണ്ടുവന്നതെന്നു സർക്കാർ പ്രസിദ്ധീകരണങ്ങളിൽ പറയുന്നു. ഇത്തരത്തിൽ പക്ഷപാതപരമായ പ്രചാരണം പ്രതിഷേധാർഹമാണ്. വസ്തുതകളെ സമഗ്രമായി കാണുന്നതിന്റെ അപാകതമൂലമാണിത്. ശ്രീനാരായണഗുരു, വി.ടി. ഭട്ടതിരിപ്പാട്, ഡോക്ടർ പൽപ്പു, കെ. മാധവൻ, ചട്ടമ്പിസ്വാമികൾ മുതലായവർ സമൂഹപരിഷ്കർത്താക്കളല്ല, സമുദായ പരിഷ്കർത്താക്കളാണ്.

വനിതാമതിൽ സംഘാടക സമിതിയുടെ ചെയർമാൻതന്നെ ക്രിസ്ത്യൻ, മുസ്‌ലിം സമുദായങ്ങൾ കേരളത്തിന്റെ നവോത്ഥാനത്തിൽ സംഭാവനകളൊന്നും നൽകിയിട്ടില്ലെന്നു പ്രസ്താവിക്കുകയുമുണ്ടായി. ഒരു മദ്യവ്യവസായ രാജാവിനെ സാംസ്കാരിക മുന്നേറ്റത്തിന്റെ തലവനാക്കിയാൽ ഇതിൽ നിന്നു മെച്ചപ്പെട്ട പ്രസ്താവനകൾ പ്രതീക്ഷിക്കേണ്ടതില്ലല്ലോ! മദ്യപാനം ചെയ്താൽ മാത്രമല്ല മദ്യം വിറ്റഴിച്ചാലും സുബോധം നഷ്ടപ്പെടുമെന്നതിനു വേറെ തെളിവുകൾ വേണ്ടല്ലോ?

നവോത്ഥാനമെന്നാൽ ജാഥയും സമരവും ധർണയും അറസ്റ്റും ജയിലും മാത്രമാണെന്നു ധരിച്ചാൽ ക്രൈസ്തവർ പുറകിലായേക്കാം. എന്നാൽ, നവോത്ഥാനമെന്നാൽ മാനവിക മൂല്യങ്ങൾ മനുഷ്യമനസിനെ ഗ്രസിച്ച്, അതു പൊതു സമൂഹത്തിന്റെ വികാരമായി മാറി, ജനമുന്നേറ്റത്തിലൂടെ സ്വാതന്ത്ര്യം, സാഹോദര്യം, സമത്വം എന്നിവ സൃഷ്ടിക്കുന്ന ജനാധിപത്യ സംവിധാനങ്ങളുടെ രൂപപ്പെടുത്തലാണെങ്കിൽ അതിൽ ക്രൈസ്തവർക്കാണു പിതൃത്വം.

## തമിഴനെ മലയാളിയാക്കിയത് ആര്?

തമിഴകത്തുനിന്ന് ഉയിർത്തെഴുന്നേറ്റ ഒരു സാമൂഹിക വിഭാഗമാണു മലയാളികൾ. ഈ ഉയിർത്തെഴുന്നേൽപ്പിൽ പ്രധാന പങ്കുവഹിച്ചതു മലയാള ഭാഷയെ ചിട്ടപ്പെടുത്തിയവരാണ്. ഭാഷയുടെ രൂപീകരണമാണ് ചിന്തയുടെ വ്യാപനത്തെ എളുപ്പമാക്കിത്തീർക്കുന്നത്. കേരളത്തിൽ ഇന്നു കാണുന്ന മലയാളഭാഷയുടെ ലിപി, അച്ചടി, വ്യാകരണ നിർമിതി, പുസ്തകപ്രകാശനം, പ്രാഥമിക വിദ്യാഭ്യാസം, ഉന്നത വിദ്യാഭ്യാസം എന്നിവ രൂപപ്പെടുത്തുന്നതിൽ ഇപ്പോൾ നവോത്ഥാന കുത്തക അവകാശപ്പെടുന്നവരുടെ സംഭാവനകൾ ഇരുപതാം നൂറ്റാണ്ടിനു മുമ്പ് എന്താണ്?

ജനങ്ങളെ ജാതികളായി വിഭജിച്ച് ജനത്തെ ഭരിച്ചതു ബ്രിട്ടീഷുകാരല്ല, ഇന്ത്യയിലെ സവർണ വർഗമാണ്. ഈ വർഗ വിഭജനത്തിലേക്കിറങ്ങിവന്ന ക്രൈസ്തവ മിഷനറിമാരാണ് തമിഴ്ഭാഷയെ മലയാളഭാഷയായി പരിണമിപ്പിച്ചത്. ഈയവസരത്തിൽ ഭാഷാനിപുണന്മാരായ അർണോസ് പാതിരി (1681–1732), ബഞ്ചമിൻ ബെയ്‌ലി (1791–1871), ഹെർമൻ ഗുണ്ടർട്ട് (1814–1893) എന്നിവരെയാണുകേരളം ആദ്യം ഓർക്കേണ്ടത്.

നവോത്ഥാന മൂല്യങ്ങൾ എന്താണ്? നവോത്ഥാന മൂല്യങ്ങൾ സമൂഹത്തിലേക്കു സന്നിവേശിപ്പിക്കുന്നത് എങ്ങനെയാണ്? ഈ

മൂല്യങ്ങൾ സമൂഹത്തിന്റെ പ്രായോഗിക ജീവിതത്തെ ക്രമപ്പെടുത്തുന്നത് എങ്ങനെയാണ്? കേരള സമൂഹചരിത്രത്തിൽ കഴിഞ്ഞ നൂറ്റാണ്ടുകളായി വളർന്നുവന്ന നവോത്ഥാന മൂല്യങ്ങളുടെ സ്രോതസുകൾ ഏതാണ്? ഇത്തരം കാര്യങ്ങൾ പുനർവായനയ്ക്കു വിധേയമാക്കേണ്ട സമയം അതിക്രമിച്ചിരിക്കുന്നു.



### നവോത്ഥാനം കേരളത്തിൽ

നവോത്ഥാന വളർച്ചയിലെ വിവിധ ഘട്ടങ്ങൾ കടന്നുപോയതു ധർണകൾ, സമരങ്ങൾ, ബന്ദുകൾ, കൊലപാതകങ്ങൾ, ജയിൽ നിറയ്ക്കൽ, മനുഷ്യച്ചങ്ങല, മനുഷ്യമതിൽ മുതലായവയിലൂടെയാണെന്ന മൂഢധാരണവച്ചു പുലർത്തുന്ന അനേകർ കേരളത്തിലുണ്ട്. പുരുഷനും സ്ത്രീയും തമ്മിലുള്ള സമത്വം നിലവിൽ വരണമെങ്കിൽ ഈ ആശയം ആദ്യമേതന്നെ ഭൂരിപക്ഷം ജനങ്ങളുടെ ബുദ്ധിയെ കീഴടക്കണം! നവോത്ഥാന മൂല്യങ്ങൾ ഭൂരിപക്ഷത്തിന്റെ തലച്ചോറിനെ ഗ്രസിക്കുമ്പോഴാണു സാമൂഹികമാറ്റം സാധ്യമാകുക എന്ന തത്വചിന്തകരുടെ വാക്കുകൾ ഈയവസരത്തിൽ ഓർക്കുന്നതു നല്ലതായിരിക്കും.

നവോത്ഥാന മൂല്യങ്ങൾ ഭൂരിപക്ഷത്തിന്റെ മസ്തിഷ്കത്തെ ഗ്രസിക്കണമെങ്കിൽ അതിനുള്ള മാർഗങ്ങൾ എന്താണ്? ചിന്തയെ ശാസ്ത്രീയമായി വളർത്തുന്ന ഇടനാഴികളിൽ നിന്നാണു പ്രാഥമികമായി മാനവിക ചിന്തകൾ മുളയ്ക്കുന്നതും പ്രബുദ്ധതയായി വളരുന്നതും. ഈ ഇടങ്ങളാണ് ഔപചാരിക വിദ്യാഭ്യാസ കേന്ദ്രങ്ങൾ. മറ്റൊരുവിധത്തിൽ 'വിദ്യാധനം സർവധനാൽ പ്രധാനം' എന്നതിന്റെ അർഥം വിദ്യകൊണ്ടു മാത്രമാണു മാനവിക ചിന്തകൾ മുളയ്ക്കുക എന്നാണ്. അതുകൊണ്ട് എല്ലാ നവോത്ഥാന ചിന്തകളും ആരംഭിച്ചതു സർവകലാശാലകളിൽനിന്നാണ്.

സർവകലാശാലകളിൽ പഠിക്കണമെങ്കിൽ ചിന്തകരുടെ ഗ്രന്ഥങ്ങൾ വേണം. ആ ഗ്രന്ഥം വായിച്ചാൽ മനസിലാക്കാനുള്ള പ്രാഥമിക വിദ്യാഭ്യാസം വേണം. ഗ്രന്ഥം അച്ചടിക്കാനുള്ള യന്ത്രം, പുസ്തകം പ്രസാധനം ചെയ്യാനുള്ള പ്രസാധകർ, ചിന്തയെ സാധാരണക്കാരനു മനസിലാക്കാവുന്ന വിധത്തിൽ പരിവർത്തനം ചെയ്യുന്ന കവിതകൾ, ഗാനങ്ങൾ, നാടകം, സിനിമ എന്നിവയിലൂടെയാണ് മൂല്യങ്ങൾ മനുഷ്യമനസിൽ ശക്തിപ്പെടുന്നത്. ഈ പ്രക്രിയയുടെ അടിസ്ഥാനം ഭാഷയുടെ രൂപീകരണമാണ്. ഭാഷ ചിട്ടപ്പെടുത്തണമെങ്കിൽ വ്യാകരണം വേണം. ഇവകൂടാതെ ഇത്തരം മേഖലകളെ വളർത്തുന്ന സാമ്പത്തിക സ്രോതസായ കൃഷി, ബാങ്കിംഗ്, വ്യവസായം, ആതുരാലയങ്ങൾ മുതലായവ വേണം.

അതുകൊണ്ടു ലിപി, വ്യാകരണം, ചിന്ത, പുസ്തകരചന, അച്ചടിയന്ത്രം, പുസ്തകപ്രകാശനം, ഗ്രന്ഥശാല, ചിത്രശാല, കവിത, നാടകം, സിനിമ, പ്രാഥമിക വിദ്യാഭ്യാസം, ഉന്നത വിദ്യാഭ്യാസം, പത്രപ്രവർത്തനം എന്നിവയിലൂടെ മാനവിക മൂല്യങ്ങൾ മനുഷ്യ മസ്തിഷ്കത്തെ ഗ്രസിക്കുമ്പോൾ അതിൽനിന്നു രൂപംകൊള്ളുന്ന പൊതു ജനാഭിപ്രായം, ജനമുന്നേറ്റങ്ങൾ സൃഷ്ടിക്കുകയും നിലവിലുള്ള സാമൂഹിക ഘടനയെ രൂപാന്തരപ്പെടുത്തുകയും മാനവിക മൂല്യങ്ങൾ പ്രയോഗിക സാമൂഹിക ജീവിതഘടനയായി മാറുകയും ചെയ്യുന്നതാണു നവോത്ഥാനം.

മുകളിൽ പറഞ്ഞ മുഴുവൻ മേഖലകളേയും സമഗ്രമായി പൊതുസമൂഹത്തിനു സംഭാവന ചെയ്ത വ്യക്തികളും സംഘടനകളുമാണു കേരള നവോത്ഥാനത്തിന്റെ ശില്പികൾ. പത്തൊമ്പതാം നൂറ്റാണ്ടിൽത്തന്നെ മുകളിൽ പറഞ്ഞ മുഴുവൻ കാര്യങ്ങളെയും സമഗ്രമായി സംഭാവന ചെയ്ത സമൂഹങ്ങൾക്കും സംഘടനകൾക്കും മാത്രമേ കേരളത്തിലെ പ്രബുദ്ധ സമൂഹത്തെ സൃഷ്ടിച്ചതിന്റെ പിതൃത്വം അവകാശപ്പെടാൻ കഴിയൂ.

### എന്താണു നവോത്ഥാനം?

റോമൻ സംസ്കാരത്തിന്റെ ഈറ്റില്ലമായ ഇറ്റലിയിലെ യൂണിവേഴ്സിറ്റികളിൽനിന്ന് ഉയർന്നുവന്ന സാമൂഹിക ജീവിത പരിഷ്കരണ ശ്രമങ്ങളുടെ ആകെത്തുകയാണു നവോത്ഥാനം. ഈ ശ്രമങ്ങളുടെ നേതൃസ്ഥാനത്ത് അവരോധിക്കപ്പെട്ട വ്യക്തിയാണ് ഫ്രാൻസെസ്കോ പെട്രാർക്ക. വ്യക്തികളുടെ സ്വാതന്ത്ര്യം, മനുഷ്യന്റെ തുല്യത, മൗലികാവകാശങ്ങൾ എന്നിവയെക്കുറിച്ചുള്ള ചിന്തകളുടെ കേന്ദ്രം ഗ്രീക്കോ-റോമൻ കലകളിലും ചിന്തകളിലും നിയമസംഹിതയിലും ഒളിഞ്ഞിരിക്കുന്നുവെന്നു പെട്രാർക്ക കണ്ടെത്തി. ഈ മൂല്യങ്ങൾ പുനഃപ്രതിഷ്ഠിക്കാനായി ഇറ്റലിയിൽ നടന്ന വ്യാപകമായ ശ്രമങ്ങളുടെ ആകെത്തുകയാണു നവോത്ഥാനമെന്ന പേരിൽ അറിയപ്പെടുന്നത്.

'മാനവികത'യുടെ ഉയിർത്തെഴുന്നേൽപ്പ് യൂറോപ്യൻ പരിസരങ്ങളിൽ നിരന്തര ചലനങ്ങൾ സൃഷ്ടിച്ചു. പതിനാറാം നൂറ്റാണ്ടിലെ മത നവീകരണ പ്രസ്ഥാനങ്ങൾ (Reformation) നവോത്ഥാനം സൃഷ്ടിച്ച ചലനങ്ങളുടെ തുടർച്ചയായിരുന്നു. മതനവീകരണ പ്രസ്ഥാനങ്ങൾ വീണ്ടും മുന്നോട്ടുനീങ്ങി പതിനെട്ടാം നൂറ്റാണ്ട് ജ്ഞാനോദയത്തിന്റെ അഥവാ പ്രബുദ്ധതയുടെ കാലഘട്ടമായി. ഇരുപതാം നൂറ്റാണ്ടിൽ നവോത്ഥാനം വളർന്നു മനുഷ്യാവകാശങ്ങൾ സംരക്ഷിക്കുന്ന ജനാധിപത്യ രാഷ്ട്രീയ സംവിധാനങ്ങൾ രൂപംകൊള്ളാൻ ആരംഭിച്ചു.

മാനവിക മൂല്യങ്ങളുടെ ഉയിർത്തെഴുന്നേൽപ്പ്, മത നവീകരണം, ജ്ഞാനോദയം, ജനാധിപത്യ രാഷ്ട്രീയ ഘടനയുടെ രൂപീകരണത്തിലൂടെ മനുഷ്യാവകാശ സംരക്ഷണം എന്നീ നാലുഘട്ടങ്ങളിലൂടെ യൂറോപ്പ് കടന്നുപോയി. മാനവികതയുടെ ഈ വളർച്ചയും ഫലവുമാണു നവോത്ഥാനം.




# നവോത്ഥാന മുന്നേറ്റം: ക്രൈസ്തവ സംഭാവനകളെ തമസ്കരിക്കുന്നവർ ചരിത്രം പഠിക്കാത്തവർ



**ഷെവലിയാർ**
**വി. സി. സെബാസ്ത്യൻ**



നാടിന്റെ നവോത്ഥാന മുന്നേറ്റത്തിനായി ക്രൈസ്തവസമൂഹം നൽകിയ ഈടുറ്റ സംഭാവനകളെ തമസ്കരിച്ച് നിരന്തരം ആക്ഷേപിക്കുന്നവർ ചരിത്രം പഠിക്കാത്തവരാണ്.

ക്രൈസ്തവ മിഷനറിമാർ നവോത്ഥാന മുന്നേറ്റത്തിനായി നടത്തിയ നിസ്വാർത്ഥ സേവനങ്ങളെ നിസാരവത്കരിക്കുന്നവർ തങ്ങളുടെ സ്വന്തം സമുദായാംഗങ്ങളെ നൂറ്റാണ്ടുകൾക്കുമുമ്പ് കൈപിടിച്ചുയർത്തിയത് ആരെന്ന് അന്വേഷിച്ചറിയണം. മാനവ അസമത്വത്തിനെതിരെ ആദ്യമായി കേരളമണ്ണിൽ ശബ്ദമുയർത്തിയത് 1599 ജൂൺ 20ന് ചേർന്ന ഉദയംപേരൂർ സൂനഹദോസാണ്. തീണ്ടലും തൊടീലും അപരിഷ്കൃതാചാരമാണെന്നും എല്ലാ മനുഷ്യർക്കും തുല്യതയോടെ ജീവിക്കാനുള്ള അവകാശമുണ്ടെന്നും പ്രഖ്യാപിച്ച് സാമൂഹ്യമാറ്റത്തിന് സൂനഹദോസ് തുടക്കം കുറിച്ചു. ഇതിനുശേഷം രണ്ടു നൂറ്റാണ്ടു പിന്നിട്ട് 1774-ലാണ് ഇന്ത്യൻ നവോത്ഥാനത്തിന്റെ പിതാവായി അറിയപ്പെടുന്ന രാജാറാം മോഹൻ റായി ജനിക്കുന്നത്.

കേരളത്തിൽ നവോത്ഥാനത്തിന് വഴിയൊരുക്കിയത് വിദ്യാഭ്യാസ മുന്നേറ്റമാണ്. 1806-ൽ വില്യം തോബിയാസ് റിംഗിൽട്ടേവ് എന്ന ജർമ്മൻ മിഷനറി നാഗർകോവിലിനു സമീപമുള്ള മെലാടിയിൽ വേദമാണിക്യത്തിന്റെ വീട്ടു മുറ്റത്ത് സവർണ്ണർക്കുമാത്രമുണ്ടായിരുന്ന വിദ്യാഭ്യാസപരിശീലനത്തെ വെല്ലുവിളിച്ച് പൊതുവിദ്യാലയം ആരംഭിച്ച് എല്ലാവിഭാഗത്തിൽപ്പെട്ട ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും പഠിക്കുവാൻ അവസരമൊരുക്കിയ വിപ്ലവകരമായ സാമൂഹ്യമാറ്റം പലരും മറക്കുന്നു. 1817-ൽ തിരുവിതാംകൂർ ഗവൺമെന്റ് സവർണ്ണർക്കായി സ്കൂളുകൾ ആരംഭിച്ചപ്പോൾ ലണ്ടൻ മിഷനറി സൊസൈറ്റി തെക്കൻ തിരുവിതാംകൂറിലും ചർച്ച് മിഷൻ സൊസൈറ്റി മധ്യതിരുവിതാംകൂറിലും റാഫേൽ അർകാൻഹൽ എന്ന മിഷനറിയുടെ നേതൃത്വത്തിൽ വടക്കൻ തിരുവിതാംകൂറിലും നടത്തിയ വിദ്യാഭ്യാസ മുന്നേറ്റമാണ് കേരളത്തിലെ നവോത്ഥാനത്തിന്റെ ആരംഭം. അന്നൊന്നും ഇന്ന് നവോത്ഥാന കുത്തക അവകാശമുന്നയിക്കുന്ന എസ്.എൻ.ഡി.പി.യോ, രാഷ്ട്രീയ പ്രസ്ഥാനങ്ങളോ ജന്മമെടുത്തിട്ടില്ല.

കേരളത്തിൽ എബ്രാഹം മല്പാൻ, കുര്യാക്കോസ് എലിയാസ് ചാവറയച്ചൻ, വൈകുണ്ഠസ്വാമികൾ, ചട്ടമ്പിസ്വാമികൾ, ശ്രീനാരായണഗുരു, അയ്യങ്കാളി, വക്കം അബ്ദുൾ ഖാദർ, മന്നത്തു പദ്മനാഭൻ, വി.ടി.ഭട്ടതിരിപ്പാട് തുടങ്ങിയവരെല്ലാം അവരവരുടെ സമുദായത്തിനുള്ളിൽ നിന്ന് പൊതുസമൂഹത്തിന്റെ നന്മയ്ക്കായി ആത്മാർത്ഥതയോടെ പ്രവർത്തിച്ചവരാണ്. ക്രിസ്ത്യാനിയും മുസ്ലീമും ഉൾക്കൊള്ളുന്ന മതന്യൂനപക്ഷങ്ങൾക്കെതിരെ ആക്ഷേപശരങ്ങളെറിയുന്നവർ ഈ നാട്ടിൽ ജാതിയും ഉപജാതിയും വർഗവും വർണ്ണവും സൃഷ്ടിച്ചവരാരാണെന്ന് ഇനിയെങ്കിലും പഠനവിഷയമാക്കണം. ബ്രാഹ്മണർ, ക്ഷത്രിയർ, വൈശ്യർ, ക്ഷൂദ്രർ എന്നിങ്ങനെ ഹൈന്ദവനെ പല തട്ടുകളിലാക്കി വിഘടിപ്പിച്ചു നിർത്തി അതിർത്തി നിർണ്ണയിച്ച ജാതിവ്യവസ്ഥയിലൂടെ അടക്കി ഭരിച്ചവർ മതന്യൂനപക്ഷങ്ങളല്ല. സവർണ്ണർക്ക് അടിമപ്പണി ചെയ്തവർ ഇന്ന് ഉടുത്തൊരുങ്ങി അക്ഷരങ്ങൾ കൂട്ടി വായിക്കുന്നുണ്ടെങ്കിലത് വിശാലകാഴ്ചപ്പാടുകളുള്ള ക്രൈസ്തവ സമുദായത്തിന്റെ ഔദാര്യവും സാമൂഹ്യ പ്രതിബദ്ധതയുമാണ്. സമൂഹത്തിലെ ഉച്ചനീചത്വങ്ങൾക്കെതിരെ നെഞ്ചുനിവർത്തിനിന്ന് പടവെട്ടിയവരാണ് ക്രൈസ്തവസമുദായം. അറിവിന്റെ വെളിച്ചം പകർന്നവരെ നിരന്തരം നിന്ദിക്കുകയല്ല സ്വന്തം മനസാക്ഷിയോട് ചോദിച്ചിട്ട് വന്ദിക്കുകയാണ് മാന്യതയുടെ ലക്ഷണം. കഴിഞ്ഞ നാളുകളിൽ പിന്നോക്കക്കാരെന്ന് മുദ്രകുത്തി ചില കേന്ദ്രങ്ങൾ അടിച്ചമർത്തിയെങ്കിൽ, ഇന്നും അത് തുടരുന്നുണ്ടെങ്കിൽ മതന്യൂനപക്ഷങ്ങൾക്കെതിരെയല്ല മറിച്ച് ആ മേലാളന്മാർക്കെതിരെയാണ് ഇക്കൂട്ടർ വാളോങ്ങേണ്ടത്.

തീണ്ടലിനും തൊടിലിനുമെതിരെ നടന്ന പ്രക്ഷോഭങ്ങൾ, മാറു മറയ്ക്കാനും വസ്ത്രം ധരിക്കാനും വേണ്ടിയുള്ള ചാന്നാർ ലഹള, തൊഴിലവകാശത്തിനും ന്യായമായ കൂലിക്കും വേണ്ടി നടന്ന പുലയലഹള, ക്ഷേത്രപ്രവേശനത്തിനുവേണ്ടിയുള്ള മുന്നേറ്റം, വിദ്യാഭ്യാസ അവകാശത്തിനുവേണ്ടിയുള്ള പോരാട്ടം, പള്ളികളോടനുബന്ധിച്ച് പള്ളിക്കൂടങ്ങൾ, തുടങ്ങിയ സാമൂഹിക മാറ്റങ്ങൾക്ക് ഈ മണ്ണിൽ തുടക്കം കുറിച്ചത് ക്രൈസ്തവ സമൂഹവും ഫലവത്താക്കിയത് ആദർശ ശുദ്ധിയും മാനുഷിക കാഴ്ചപ്പാടുമുള്ള നവോത്ഥാന നായകരുമാണെന്നിരിക്കെ ഇന്ന് ചില സമുദായ സംഘടനകളും രാഷ്ട്രീയ പാർട്ടികളും ഇവയുടെയെല്ലാം കുത്തക അവകാശപ്പെട്ട് രംഗത്തുവന്നിരിക്കുന്നത് വിചിത്രമാണെന്നും ചരിത്രം വളച്ചൊടിച്ച് ജനങ്ങളെ വിഢികളാക്കുവാൻ ശ്രമിക്കുന്നവർ വരുംനാളുകളിൽ സ്വയം അവഹേളനം ഏറ്റുവാങ്ങും






ക്ലിന്റൻ ഡാമിയൻ

# മതിലുകളില്ലാത്ത നവോത്ഥാനം..



മതിൽ ഒരു പ്രതീകമാണ്. എന്റെ ഇടങ്ങളെ ഞാൻ എന്റെ ചുറ്റുപാടുകളിൽ നിന്നും വേർതിരിച്ചു കാട്ടുന്ന അതിർത്തിയുടെ പ്രതീകം. ഒരിക്കൽ വിശാലയേറിയ ഗ്രാമവഴികളൊക്കെ മതിലുകൾ ഉയർന്നുപൊങ്ങിയപ്പോൾ ഇടുങ്ങിയതായി തീർന്നു. സാമൂഹികതലം കൊണ്ട് പറഞ്ഞാൽ മതിൽ ഒരു വേർതിരിവിന്റെ പ്രതീകം തന്നെയാണ്. വി.ബൈബിളിൽ തന്നെ കൂറ്റൻ മതിലുകളുടെ തകർച്ചയെപ്പറ്റി പറയുന്നുണ്ട്. ജോഷയുടെപുസ്തകത്തിൽ ജറീക്കോ പട്ടണത്തിന്റെ കോട്ടയുടെ ഭാഗമായ കൂറ്റൻ മതിലുകളെ വാഗ്ദാനപ്പേടകം കൊണ്ട് ഏഴുദിവസം വലംവച്ച് കാഹളം മുഴക്കി തകർത്തു കളഞ്ഞിയതിനെപ്പറ്റി. ലോക ചരിത്രത്തിൽ മതിലുകൾ നിർമ്മിക്കപ്പെട്ടതിനെക്കാൾ തകർക്കപ്പെട്ടിട്ടുണ്ട്. അതിലൊരു പ്രധാന മതിലായിരുന്നു ബർലിൻ മതിൽ. 1961–ൽ പൂർവ്വ ജർമ്മനിയെന്നും പാശ്ചാത്യ ജർമ്മനിയെന്നും വേർതിരിക്കപ്പെട്ട ജർമ്മൻ മണ്ണിൽ പൂർവ്വ ജർമ്മനിയിൽ നിന്നും പാശ്ചാത്യ ജർമ്മനിയിലേയ്ക്കുള്ള ജനങ്ങളുടെ സഞ്ചാര സ്വാതന്ത്ര്യത്തിന്റെ മേൽ സോവിയറ്റ് യൂണിയന്റെ പിന്തുണയുള്ള പൂർവ്വ ജർമ്മനിയിലെ ഭരണകൂടം പടുത്തുയർത്തിയതായിരുന്നു ബെർലിൻ മതിൽ. ജർമ്മൻ ജനതയെ വേർതിരിച്ചുകളഞ്ഞ ആ മതിലിനെ 1989 നവംബർ ഒൻപതിന് നിശ്ശേഷം തച്ചുടച്ച് ജർമ്മനിയെന്ന തങ്ങളുടെ വികാരത്തെ അവർ പുനസ്ഥാപിച്ചു. അങ്ങനെ ചരിത്രത്തിലെ തകർക്കപ്പെട്ട വേർതിരിക്കലിന്റെ വലിയൊരു ഓർമ്മയായി ബർലിൻ മതിൽ ചരിത്രത്തിന്റെ ഭാഗമായി തീർന്നു. പ്രളയ ദുരിതത്തിൽ നിന്നും കരകയറി വരുന്ന കേരളത്തിന് അധിക ചെലവ് സമ്മാനിക്കുന്ന വനിതാ മതിലെന്നും നവോത്ഥാന മതിലെന്നും വിശേഷിപ്പിക്കുന്ന ഒരു മതിൽ പുതുവർഷ പുലരിയിൽ തീർക്കുകയാണ്. അത്തരത്തിലൊരു മതിൽ ഉയർന്നു വരുന്നതിനു മാത്രമുള്ള കാരണം തേടി പോയാൽ എത്തിച്ചേരുക കേരളത്തിലെ ഹൈന്ദവരുടെ പുണ്യഭൂമിയും പ്രധാന തീർത്ഥാടന കേന്ദ്രവുമായ ശബരിമലയിലെ സ്ത്രീ പ്രവേശനവുമായി ബന്ധപ്പെട്ടാണ്. കോടതി വിധിയും ആചാര സംരക്ഷണവും തമ്മിലുള്ള പോര് കഴിഞ്ഞ കുറച്ചു മാസങ്ങളായി കേരളത്തെ പിടിച്ചു കുലുക്കുന്നണ്ട്. അതിന്റെ ഭാഗമായി പിറന്നു വീണതാണ് വനിതാ മതില്ലെന്ന നവോത്ഥാന മതിൽ. ദൈവത്തിന്റെ സ്വന്തം നാട്ടിൽ സ്ത്രീകളുടെനേർക്ക് വർദ്ധിച്ചു വരുന്ന പീഡന-അതിക്രമങ്ങൾക്കെതിരായിട്ടല്ല മറിച്ച് ഒരു ആചാരത്തിന്റെ പേരിലുള്ള രണ്ടു പക്ഷങ്ങൾ തീർക്കുന്ന പോരിന്റെ ഭാഗമായി ഉയർന്നു വന്ന മതിലിന് കേരളത്തിന്റെ നവോത്ഥാന ചരിത്രപട്ടം ചാർത്തി ഒരു ആധുനിക നവോത്ഥാനയജ്ഞമാക്കി തീർക്കാൻ ശ്രമിക്കുന്നുണ്ട്. അതിനു വേണ്ടി സർക്കാർ വിളിച്ചു കൂട്ടിയതാകട്ടെ ഹൈന്ദവ ജാതി സംഘടനകളെ മാത്രം. നവോത്ഥാനമെന്ന പേരു നൽകിയിട്ട് കേരളത്തിന്റെ നവോത്ഥാന ചരിത്രത്തിൽ ഒരുപാട് സംഭാവനകൾ നൽകിയ ന്യൂനപക്ഷങ്ങളെ പ്രത്യേകിച്ച് ക്രൈസ്തവരെ അവഗണിച്ചു എന്നത് നഗ്നമായ സത്യമാണ്. അതിനോടപ്പം വനിതാ മതിലിന്റെ മുഖ്യ സംഘാടകരിലൊരാളായ വെള്ളാപ്പള്ളി നടേശൻ കേരള നവോത്ഥാന ചരിത്രത്തിൽ ക്രൈസ്തവർക്കും മുസ്ലീങ്ങൾക്കും ഒരു പങ്കുമില്ലെന്നു തീർത്ത് പറയുമ്പോൾ തന്നെ ആ മതിൽ ഒരു ചരിത്ര നിക്ഷേധത്തിന്റെയും കടുത്ത വർഗ്ഗീയതയുടെയും പ്രതീകമായി മാറ്റപ്പെടുന്നു. ആ മതിലിനെ നോക്കി കേരള നവോത്ഥാന ചരിത്രത്തിലെ ക്രൈസ്തവരുടെ പങ്ക് ഓർമ്മിപ്പിക്കേണ്ട സമയം അതിക്രമിച്ചിരിക്കുന്നു.

**കേരള നവോത്ഥാനവും ക്രൈസ്തവരും.**

നൂറ്റാണ്ടുക്കൾക്കു മുൻപുള്ള കേരളത്തെ ചരിത്രരേഖകളിലൂടെ ഒരു പുന:ദൃശ്യാവിഷ്ക്കാരം നടത്തിയാൽ നിറഞ്ഞു നിൽക്കുന്നത് കൊടിയ ജാതിചിന്തകളും അടിമത്വവുമാണ്. ജാതിയുടെ പേരിൽ സവർണ്ണനും അവർണ്ണനും എന്ന വേർതിരിവിൽ സാമൂഹിക തലത്തിൽ വലിയൊരു അന്തരത്തിന്റെ പുറത്ത് അസമത്വം കൊടികുത്തി വാണിരുന്ന കാലം. വേദങ്ങളും അറിവും മേൽജാതിക്കാരുടെ കുത്തകവൽക്കരണത്തിലും തൊടീലും തീണ്ടലും കൊണ്ട് കീഴ്ജാതിക്കാർ അധപതിച്ച അടിമത്വത്തിന്റെ സമൂഹമായും വേർതിരിച്ചിരുന്ന കാലത്ത് സ്വന്തം നാടും വീടും ഉപേക്ഷിച്ച് നസ്രായനായ ക്രിസ്തുവിന്റെ സുവിശേഷം പേറി അന്നുവരെ തങ്ങളുടെ ജീവിതത്തിൽ കണ്ടിട്ടില്ലാത്ത മണ്ണിലേയ്ക്ക് വിദേശ മിഷണറിമാർ കടന്നു വന്നു. ദൈവം സ്നേഹമാകുന്നു എന്ന ബോധ്യം സവർണ്ണനെന്നോ അവർണ്ണനെന്നോ വേർതിരിച്ചു കാണാതെ മനുഷ്യനായി കാണാൻ പഠിപ്പിച്ച ക്രിസ്തു ശിഷ്യർ. അവരുടെ നവോത്ഥാന സംഭാവനകളെപ്പറ്റി തേടിപ്പോയാൽ കണ്ടെത്താൻ സാധിക്കുന്നത് ഒരായിരമാണ്. അതിൽ സുപ്രധാനമായവ ഓർമ്മിപ്പിച്ചീടുന്നു. നവോത്ഥാനത്തിന്റെ പാത വെട്ടിതുറന്ന ഒരു ചരിത്ര സംഭവമായിരുന്നു 1599-ൽ നടന്ന ഉദയംപേരൂർ സുന്നഹദോസ്. ആ സുന്നഹദോസിൽ വച്ച് ജാതി വ്യവസ്ഥയുടെ മൂർച്ചയേറ്റുന്ന അയിത്തം, തീണ്ടൽ, തൊടീൽ എന്നിങ്ങനെയുള്ള അനാചാരങ്ങളെ തള്ളിപ്പറഞ്ഞ് ക്രൈസ്തവരുടെ ഇടയിൽ നിയമനിർമ്മാണത്തിലൂടെ നിരോധിച്ചു. ഇന്ന് നവോത്ഥാന പ്രസ്ഥാനങ്ങളെന്നു സ്വയം അവകാശപ്പെടുന്ന പ്രത്യയശാസ്ത്രങ്ങൾ ചിന്തിക്കുന്നതിനു മുൻപു തന്നെ ആഭിചാരം, മന്ത്രവാദം കൂടോത്രം, ഭാവി പ്രവചനം എന്നിവ തിൻമയും അന്ധകാരത്തിന്റെ ഉത്പന്നങ്ങളാണെന്നും ചൂണ്ടികാട്ടി അവ ബഹിഷ്കരിക്കുവാൻ ആഹ്വാനം ചെയ്ത് പഠിപ്പിച്ചു. ഇരുളടഞ്ഞ കേരളത്തിന് പുതിയ ദിശാബോധം നൽകിയ ഉദയംപേരൂർ സുന്നഹദോസിനെ നവോത്ഥാന വിപ്ലവം തീർക്കുന്നവർക്കു എങ്ങനെ മറക്കാൻ സാധിച്ചു.

സ്വന്തം അജഗണങ്ങൾക്ക് ആനുകാലിക വ്യവസ്ഥിതിയിൽ വ്യക്തമായ ബോധം നൽകുന്ന ഇടയലേഖനങ്ങളെ വർഗ്ഗീയവൽക്കരിച്ചു കാണുന്ന വിപ്ലവ പ്രസ്ഥാനങ്ങൾക്ക് പള്ളിയോടൊപ്പം പള്ളിക്കൂടങ്ങളെ സിദ്ധാന്തം പിറവി കൊണ്ടത് വാരാപ്പുഴ മെത്രാപ്പോലീത്തയായിരുന്ന ആർച്ച് ബിഷപ്പ് ബെച്ചിനെല്ലിയുടെ ഇടയലേഖനമായിരുന്നു എന്ന ചരിത്രസത്യം അറിയില്ലായിരിക്കാം. വേദങ്ങൾ പഠിക്കുവാൻ താഴ്ന്ന ജാതിക്കാർക്ക് അവസരങ്ങൾ നിഷേധിക്കപ്പെട്ട കാലത്ത് ഏതെങ്കിലും ഒരു താഴ്ന്ന ജാതിക്കാരൻ അതു കേട്ടാലോ ഉരുവിട്ടാലോ കാതിൽ ഈയം ഉരുക്കി ഒഴിക്കുന്ന ശിക്ഷാ നടപടിയുടെ മുന്നിൽ ജാതിവിവേചനമില്ലാതെ എല്ലാവർക്കും സൗജന്യ വിദ്യാഭ്യാസം സാധ്യമാക്കിയത് പള്ളിയോടപ്പം തുടങ്ങിയ പള്ളിക്കൂടങ്ങളായിരുന്നു. ദൈവത്തിന്റെ സ്വന്തം നാട്ടിലെ വിശുദ്ധരിൽ ഒരാളായ ചാവറ കുര്യാക്കോസ് ഏലിയാസച്ചൻ ദളിതരായവർക്ക് വിദ്യാഭ്യാസം നൽക്കാൻ പ്രത്യേകം ശ്രദ്ധ കേന്ദ്രീകരിച്ചു. ദാരിദ്രം നിറഞ്ഞു നിൽക്കുന്ന ചുറ്റുപാടിൽ നിന്നും വരുന്ന വിദ്യാർത്ഥികൾക്ക് അറിവിനോടുള്ള വിശപ്പിനോടപ്പം തന്നെ അവരുടെ ഭൗതിക വിശപ്പും ശമിക്കപ്പെടണം എന്ന ഉത്ബോധ്യത്തിൽ അദ്ദേഹം പിടിയരി സമ്പ്രദായം ആരംഭിച്ചു. ഒരോ നേരവും ഭക്ഷണത്തിന് അളന്ന് അരിയിടുമ്പോൾ ഒരു പിടി അരി മറ്റൊരു പാത്രത്തിൽ മാറ്റി വച്ച് ആഴ്ച്ചയുടെ അവസാനം ആശ്രമത്തിലേയ്ക്ക് കൊണ്ടുവന്ന് ഉച്ചക്കഞ്ഞിയായും അല്ലാതെയും അവർക്കു നൽകി വന്നു. ഇന്നു കേരളത്തിലെ സ്കൂളുകളിൽ നിലനിൽക്കുന്ന ഉച്ചഭക്ഷണ സമ്പ്രാദയത്തിന്റെ വർഷങ്ങൾക്കു മുൻപുള്ള ഒരു മാതൃകയായിരുന്നു ചാവറയച്ചൻ നടപ്പിലാക്കിയ പിടിയരി സമ്പ്രദായം. അറിവിന്റെ വളർച്ചയ്ക്കും പ്രചാരണത്തിനുമായി മാന്നാനത്ത് സെന്റ് ജോസഫ് മുദ്രണാലയം സ്ഥാപിച്ചു. അവിടെ നിന്നുമാണ് ഇന്നു കേരളത്തിൽ നിലവിലുള്ള പത്രങ്ങളിൽ ഏറ്റവും പഴക്കമുള്ള ദീപിക ദിനപത്രം നസ്രാണിദീപികയെന്ന പേരിൽ പ്രസിദ്ധീകരിച്ചിരുന്നത്. 1853 ലെ തിരുവിതാംകൂർ മഹാരാജാവിന്റെ അടിമവ്യവസ്ഥിതി നിരോധിച്ചു കൊണ്ടുള്ള വിളംബരത്തിനു പിന്നിൽ വിദേശ മിഷ്നറിമാരുടെ പങ്ക് വലുതാണ്. തിരുവിതാംകൂറിൽ സാംക്രമിക രോഗങ്ങൾ പേറി വന്ന കാലത്ത് ജനറൽ ആശുപത്രിയിലും മറ്റ് ആശുപത്രികളിലും ശ്രീ മൂലം തിരുനാൾ രാമവർമ്മരാജാവ് മനുഷ്യത്വവും സ്നേഹവും മിഷനറികളായകന്യാസ്ത്രീകളെ സേവനത്തിനായി അന്നത്തെ കൊല്ലം മെത്രാനും മലങ്കര കത്തോലിക്കാ സഭയുടെ പുനകൈര്യത്തിന്റെ തലതൊട്ടപ്പനുമായ ബിഷപ്പ് അലോഷ്യസ് മരിയ ബൻസിഗറിന്റെ സഹായം തേടി. തന്റെ സ്വദേശമായ സ്വിസർലാൻഡിൽ നിന്നും ഹോളിക്രോസ് സന്യാസസമൂഹത്തെ കൊണ്ടുവരികയും ഇപ്പോഴും അവർ സേവനം തുടരുന്നുമുണ്ട്. ഇങ്ങനെ ഒത്തിരി നവോത്ഥാന പ്രക്രിയക്ക് കേരളക്കരയ്ക്ക് സമ്മാനിച്ച ക്രൈസ്തവരെയാണ് നവോത്ഥാനത്തിന്റെ പേരുപറഞ്ഞ് കൊട്ടിഘോഷിച്ച് ഉയർത്തുന്ന മതിലിൽ നിന്നും വേർതിരിച്ച് മാറ്റി നിർത്തിയിരിക്കുന്നത്.

**നവോത്ഥാനത്തിനു മതിലുകളില്ല.**

കഴിഞ്ഞ ഓഗസ്റ്റിന് പ്രളയത്തിൽ തകർന്നടിഞ്ഞ കേരളത്തിന് താങ്ങായി തണലായി രക്ഷാപ്രവർത്തകരായി ഒരായിരങ്ങൾ തങ്ങളുടെ കരങ്ങൾ വിട്ടുനിൽകിയത് മതവും ജാതിയും വർഗ്ഗവും നോക്കിയല്ല. കേരളീയനെന്ന മലയാളിയെന്ന സമത്വബോധത്തിൽ ചേർന്നു നിന്നു കൊണ്ടാണ്. മതത്തിന്റെയും ജാതിയുടെയും മതിൽകെട്ടുകളാണ് നാം ആ പ്രളയത്തിൽ തകർത്തു കളഞ്ഞത്. പ്രളയത്തിന്റെ ബാക്കിപത്രങ്ങൾ പേറി നവകേരള നിർമ്മതിയുടെ നേരത്ത് പുറമെ നവോത്ഥാന മതിലെന്നു പറഞ്ഞ് ഒരു പ്രത്യേക മതത്തിന്റെ ജാതികളെ ചേർത്തു പിടിച്ചു നടത്തുന്ന മതിലിന് വർഗ്ഗീയതയുടെ നിറം തന്നെയാണ്. സർക്കാർ ഖജനാവിൽ നിന്നാണെന്നും അല്ലെന്നും പറഞ്ഞ് മതിൽ കെട്ടപ്പെടുമ്പോൾ ,അതിൽ നിന്നും ക്രൈസ്തവരെ മാറ്റി നിർത്തുമ്പോൾ കേരള നവോത്ഥാനം ജാതി മതിൽ കെട്ടുകളെ തകർത്തെറിഞ്ഞു കൊണ്ടാണ് ഉദിച്ചുയർന്നതെന്നും ആ നവോത്ഥാനം മതിലുകളില്ലാ നവോത്ഥാനമാണെന്നതും എത്ര മതിൽ കെട്ടി മറച്ചു പിടിച്ചാലും അഭിനവ കേരള നവോത്ഥാന പ്രസ്ഥാനങ്ങളോട് ചരിത്രം സത്യം പറഞ്ഞു കൊണ്ടു തന്നെ ഇരിക്കും.....

വിചിന്തനം

# സന്തോഷം വിവാഹജീവിതത്തിൽ





**ഫാ. സാമുവേൽ തുണ്ടിയിൽ**

യുവാവിന്റെയും യുവതിയുടെയും ജീവിത സാഫല്യമായ വിവാഹശേഷം അവധിക്ക് പോകാറുണ്ട്. ഇതിനെ മധുവിധു എന്ന് പറയുന്നു. മധുവിന് മധുരമുള്ളതുപോലെ വിവാഹജീവിതം മധുരമായതിനായിരിക്കും ഇങ്ങനെ വിളിക്കുന്നത്. പരസ്പരം മുട്ടി ഉരുമിയിരിക്കുവാനും, നടക്കുവാനും, ചന്ദ്രന്റെ പ്രഭയിൽ മുങ്ങിയിരിക്കുവാനുമെല്ലാമുള്ള അവസരം ജീവിതകാലം മുഴുവൻ മധുവിധുവിന്റെ ചൈതന്യം ഉണ്ടായിരിക്കേണ്ടതാണ്. എന്നാൽ യാഥാർഥ്യം പലപ്പോഴും നേരെ തിരിച്ചാണ്. വിവാഹത്തിന് മുമ്പ് പ്രേമിച്ച് ഇണയെ സ്വന്തമാക്കിയ ആനന്ദത്തിൽ മുഴുകുന്ന ദമ്പതികൾ കുറെമാസം പിന്നിടുമ്പോൾ ജീവിതത്തിൽ മധുവില്ലാതെ വിധു(ചന്ദ്രൻ) ശോഷിച്ച വൃതഹ്രായവസ്ഥയിൽ എത്തുന്നതായിക്കാണാം

മധുവിധുവിനു ശേഷം ജീവിതം ആരംഭിക്കുന്ന ഭർത്താവ് ജോലിക്കു പോകുന്നു. ഭാര്യ കുടുംബ ചുമതല ഏറ്റെടുക്കുന്നു. ഈ കാലം ഭാര്യമാരും ജോലിക്കുപോകുന്നുണ്ട്. വിവാഹത്തിനു മുമ്പ് ഓരോരുത്തരും അവരുടെ രീതിയിൽ ജീവിച്ചു. ഇഷ്ടമുള്ള ആഹാരം ഇഷ്ടമുള്ള സമയത്തു കഴിച്ചു, ഇഷ്ടമുള്ള സമയത്ത് ഉറങ്ങുകയും എഴുന്നേൽക്കുകയും ചെയ്തു. വിവാഹശേഷം ഈ നിലപാട് തുടരാൻ പറ്റുകയില്ല. ഇണയെക്കൂടി പരിഗണിക്കുവാൻ, സഹായിക്കുവാൻ, അഭിപ്രായമാരായുവാനെല്ലാം സാധിക്കണം. ഒറ്റപ്പെട്ട ജീവിതമല്ല കൂട്ടായ ജീവിതവും പ്രവർത്തനവും അത്യാവശ്യമാണ്. വിവാഹത്തിന്റ ആദ്യനാളുകൾ മുതൽ പരസ്പര സ്നേഹത്തിന്റെ ആരോഹണം (കയറ്റം)കാണാം. എന്നാൽ ഒരു കുട്ടി ജനിച്ച ശേഷം സ്നേഹ തീവ്രതയ്ക്ക് പതുക്കെ അവരോഹണം (ഇറക്കം) ഉണ്ടാകുന്നു. ഈ സ്ഥിതി വിശേഷം വർദ്ധിക്കുവാൻ അനുവദിച്ചാൽ പരസ്പരമകൽച്ച സംഭവിക്കാം. മാനസികമായി അടുപ്പവുമില്ല, ഒന്നിച്ചു സംസാരിക്കാൻ താത്പര്യക്കുറവ്, പരസ്പരമുള്ള ആലോചനകൾ ഇല്ലാതാകുന്നു, കിടക്ക പങ്കിട്ടെന്നുവരാം. മധുവിധുകാലത്ത് കാണാത്ത പലകുറവുകളും ഇണയിൽ കണ്ടു തുടങ്ങും. പരസ്പരം പഴിചാരാനും, കുറ്റം പറയുവാനും, വഴക്കുകൂടുവാനും തുടങ്ങുന്നു. ഈ സാഹചര്യം വർദ്ധിക്കുവാൻ ഇടയായാൽ ദാമ്പത്യ സന്തോഷത്തിനു വിള്ളലുണ്ടായി വേർപെട്ടാൽ കൊള്ളാം എന്ന ചിന്തയിൽ എത്തുന്നു. എക്കാലത്തെക്കാൾ വളരെക്കൂടുതൽ വിവാഹമോചന കേസുകൾ സഭാകോടതികളിലും സിവിൽ കോടതികളിലും വന്നുകൊണ്ടിരിക്കുന്നു. വിദ്യാസമ്പന്നരിലാണ് ഇത് കൂടുതലും സംഭവിക്കുനത്. അതിന്റെ കാരണങ്ങളിലേക്ക് കടക്കുവാൻ ഉദ്ദേശിക്കുന്നില്ല. ആധുനിക മാധ്യമങ്ങൾ പ്രത്യേകിച്ച് സിനിമ, സീരിയൽ വിവാഹജീവിതത്തിലെ അസ്വസ്ഥത, അധാർമികത, ക്രൂരത ഇവയെല്ലാം ചിത്രീകരിക്കുന്നു. ഇതുകാണുന്ന തലമുറയിൽ തെറ്റായ സന്ദേശങ്ങൾ സന്നിവേശിപ്പിക്കപ്പെടുന്നു. വിവാഹജീവിതത്തിൽ ദൈവം ആഗ്രഹിക്കുന്നത് ഇതൊന്നുമല്ല. യാക്കോബിന് താല്പര്യമില്ലാത്ത ലയായെ ചതിയിൽ ഭാര്യയായി ലഭിച്ചു. റാഹേലിനോടായിരുന്നു യാക്കോബിന്റ അഭിലാഷം. റാഹേലിനുവേണ്ടി ഏഴ് വർഷം കൂടി ലാബാനു സേവനം ചെയ്തു.അവളോടുള്ള സ്നേഹംമൂലം അത് കുറെ വർഷങ്ങളായി മാത്രം യാക്കോബിനു അനുഭവപ്പെട്ടുള്ളൂ(ഉൽപ. 29/20). നിഷ്കളങ്ക സ്നേഹം ഹൃദയത്തിലുണ്ടായാൽ ദാമ്പത്യജീവിതം എന്നും സന്തോഷപ്രദമായിരിക്കും. ആദാമും ഹവ്വായും ദൈവത്തിൽ നിന്ന് അകന്നപ്പോൾ അവരുടെ കുടുംബജീവിതം വഷളായി. മക്കളിലും ആ പാപം ബാധിച്ചു. ദമ്പതികൾ പാപജീവിതം നയിച്ചാൽ വിവാഹജീവിതം സൗഭാഗ്യമാക്കാൻ സാധിക്കുകയില്ല. ഹൃദയം ശുദ്ധമാണ്, പരസ്പരം സത്യസന്ധതയുള്ളവരായാൽ ഭവനം സന്തോഷപ്രദമായിരിക്കും. സ്നേഹത്തിന്റ ഊഷ്മളത ചോർന്നുപോയാൽ കുടുംബജീവിതം നരകതുല്യമാകും.

ആരോ പറഞ്ഞു ഇന്ന് നാം ഭവനമില്ലാത്ത സമൂഹമായി ത്തീർന്നിരിക്കുന്നു. ആശുപത്രിയിൽ ജനിക്കുന്നു, മരിക്കുന്നതും ആശുപത്രിയിൽ തന്നെ. ഇതിന്റെ ഇടവേളയിൽ

പലരും സ്വന്തം ഭവനത്തിൽ സമയം ചിലവഴിക്കുന്നില്ല. ആഹാരം കഴിക്കുവാനും ഉറങ്ങുവാനും മാത്രം ഭവനത്തിൽപ്പോകുന്നു. പെട്ടികടകളിൽ നിന്നും ബേക്കറികളിൽ നിന്നുമുള്ള റെഡിമെയ്ഡ് ആഹാരം കൊണ്ട് പലരും തൃപ്തിപ്പെടുന്നു. പാചകത്തിനായി ബുദ്ധിമുട്ടാനും പ്രയാസം, സമയം കണ്ടെത്താനും സാധിക്കുന്നില്ല.

ലൈംഗികശക്തി വലിയ ഉത്തരവാദിത്വം യുവതലമുറയിൽ നിക്ഷേപിക്കുന്നു. ലൈംഗീകത സ്വാർത്ഥസുഖത്തിനുള്ള ഉപാധിയല്ല. പ്രജനനം ലക്ഷ്യമാക്കിയിട്ടാണ് ദൈവം ലൈംഗികശക്തി ക്രമീകരിച്ചിരിക്കുന്നത്. ജീവിതത്തിൽ ഏറ്റവും മെച്ചപ്പെട്ടവ ശരിയായരീതിയിൽ വിനിയോഗിക്കുന്നില്ലെങ്കിൽ അത് നഷ്ടപ്പെടും പ്രത്യുത്പാദനശക്തി അത്ഭുതവഹമായ ദൈവിക ദാനമാണ്. ഈ ദാനത്തെ വിവാഹത്തിനുമുമ്പോ,അതിനു ശേഷമോ ഇതര വ്യക്തികളുമായി ഉപയോഗിച്ചാൽ സ്വയം തൂക്കപ്പെടുകയാണ്. സ്വന്തം സുഖത്തിനായി ലൈംഗികതയെ ഉപയോഗിച്ചാൽ അതുമരണം വിതയ്ക്കും. കുട്ടികൾ വേണ്ടാ എന്നുള്ള ആധുനിക ചിന്ത ലൈംഗികശക്തിയുടെ ദുരുപയോഗമാണ്. സുഖത്തിനുവേണ്ടിയുള്ള പരക്കംപാച്ചിൽ വിവാഹ ജീവിതമെന്ന ദൈവിക പദ്ധതിയെത്തന്നെ തളർത്തികളയുന്നതും, സമൂഹത്തിൽ അരാജകത്വം വിതയ്ക്കുകയും ചെയ്യും. സ്വാർത്ഥതയ്ക്കുവേണ്ടി ലൈംഗീകതയെ ഉപയോഗിച്ചാൽ താൽക്കാലിക അനുഭൂതിയുണ്ടാകും. സ്ഥായിയായ യഥാർത്ഥ സന്തോഷം ലഭിക്കുകയില്ല. മണിയറ മലിനമാകാതിരിക്കട്ടെ, കാരണം അസന്മാർഗ്ഗികളെയും വ്യഭിചാരികളെയും ദൈവം വിധിക്കും.(എബ്രാ: 13/4).

വിവാഹത്തിനുമുമ്പ് യുവതി മനോഹരമായ വേഷങ്ങൾ അണിയുവാൻ ശ്രമിക്കുന്നു. അവളുടെ മുടി ചീകിമിനുക്കി ആരും ഒന്നു നോക്കുന്ന രീതിയിലാക്കുന്നു. യുവാവും നാലു പേരു കണ്ടാൽ മതിക്കുന്ന രീതിയിൽ ഒരുങ്ങിനടക്കുന്നു. വിവാഹദിവസം ഒരു രാജകുമാരിയെപ്പോലെ അലങ്കരിച്ചു വധു ദൈവാലയത്തിൽ വരുന്നു. വിവാഹശേഷം സ്ത്രീ അടുക്കളയിൽ പാത്രം കഴുകുന്നു, പാചകം ചെയ്യുന്നു. അപ്പോൾ അവളുടെ ഡ്രസ് അത്ര മെച്ചമല്ല. കൊച്ചുകുട്ടികൾ ഉണ്ടാകുമ്പോൾ കുറെക്കൂടി മോശമായ വസ്ത്രങ്ങൾ ധരിക്കുവാൻ നിർബന്ധിതയാകുന്നു. ഇവൾക്ക് വിവാഹദിവസം പോലെ ഒരുങ്ങിയാൽ എന്താണെന്ന് ഭർത്താവ് ചിന്തിക്കുന്നു. പക്ഷേ, ഭർത്താവും വിവാഹ ദിവസത്തെപ്പോലെയല്ല ജോലികഴിഞ്ഞ് വരുന്നത് എന്ന് മനസ്സിലാക്കണം. വിവാഹദിവസം പോലെ എന്നും ആയിരിക്കുവാൻ പറ്റുകയില്ലെന്ന് ഭർത്താവും ഭാര്യയും മനസ്സിലാക്കണം.

വിവാഹ ജീവിതത്തിലെ റൊമാൻസ് എങ്ങനെ അനശ്വരമാക്കാൻ സാധിക്കും? എല്ലാ യുവാവും യുവതിയും സ്നേഹം ലഭിക്കുവാൻ ആഗ്രഹിക്കുന്നു. എന്നാൽ വിവാഹജീവിതത്തിനു കൊടുക്കുവാനും സ്വീകരിക്കുവാനുള്ള മനോഭാവം ഉണ്ടായിരിക്കണം. എല്ലാ ഭാര്യമാരും ഭർത്താവിനെ ശുണ്ഠി പിടിപ്പിക്കുന്ന കാര്യങ്ങൾ ചെയ്യാനിടയുണ്ട്. ഇങ്ങനെ ചെയ്യുന്നു എന്ന ബോധവും അവർക്കു കാണുകയില്ല അതുപോലെ ഭർത്താവിന്റെ , ഭാര്യയുടെ ചില ദുർ സ്വാഭാവം പരസ്പരം അസഹ്യപ്പെടുത്തിയെന്നുവരാം ഈ ചില്ലറകാര്യങ്ങളെ പരിഗണിക്കാതെ പരസ്പരം സ്നേഹിക്കുവാൻ തയ്യാറാകണം. തങ്ങൾ ആഗ്രഹിക്കുന്നതുപോലെ എല്ലാം വീട്ടിൽ ക്രമപ്പെടുത്തുവാൻ



സാധിക്കുകയില്ലെന്ന് പക്വത വന്ന വ്യക്തികൾക്ക് അറിയാം. ചെറിയ കാര്യങ്ങളെ വലുതാക്കാൻ എളുപ്പമാണ്. ജീവിതത്തിൽ ഒരു തീരുമാനമെടുത്ത് നിങ്ങൾ തിരഞ്ഞെടുത്ത ഇണ ഈ വ്യക്തിയാണ്. അപ്രധാനകാര്യങ്ങളെ വലിച്ചിഴച്ച് ജീവിതം തകർക്കരുത്. ദിവസങ്ങൾ പിന്നിടുമ്പോൾ റൊമാൻസ് കുറയുന്നില്ല. അതിന്റെ രൂപത്തിനു വ്യത്യാസം വരാം എങ്കിലും വളരുന്നു. കുഞ്ഞുങ്ങളുമായുള്ള ജീവിതം ദൈവാരാധനയിലുള്ള ഒരുമ ഇതെല്ലാം സന്തോഷമുള്ള ഭവനം സൃഷ്ടിക്കുന്നു.

തനിച്ചുള്ള ജീവിതമല്ല വിവാഹം. ജീവിത പങ്കാളിയുമായി ജീവിതം പങ്കിടാൻ പഠിക്കണം. കുഞ്ഞായിരിക്കുമ്പോൾ ആവശ്യങ്ങൾക്കായി കരയാറുണ്ട്. വളരുമ്പോൾ മനസ്സിലാകും നമ്മുക്ക് വേണ്ടതെല്ലാം എപ്പോഴും ലഭിക്കുകയില്ലെന്ന്. സ്നേഹിതരെ സഹായിക്കേണ്ടിവരും അല്ലെങ്കിൽ സ്നേഹിതർ നഷ്ടപ്പെടും. യഥാർത്ഥത്തിൽ സന്തോഷം അനുഭവിക്കണമെങ്കിൽ സ്നേഹിതരെ സന്തോഷിപ്പിക്കണമെന്ന് മനസ്സിലാകുന്നു. വ്യക്തി പക്വത വരുമ്പോൾ വ്യക്തിയിൽ നിന്നും സ്വാർത്ഥത സാമൂഹ്യവബോധത്തിലേക്ക് വളരുന്നു. തനിക്ക് സുഖം തരുന്ന കാര്യം മാത്രമല്ല മറ്റുള്ളവരെ മെച്ചപ്പെടുത്തുന്ന കാര്യം കൂടി ചിന്തിക്കണം. ഭവനത്തിൽ ഇങ്ങനെ മാറ്റമുള്ളവരെപ്പറ്റി ബോധവതികളായിരിക്കണം. ഇണയെ സന്തോഷിപ്പിക്കുന്ന അവസരങ്ങൾ മനസ്സിലാക്കുക. മറ്റുള്ളവർ ആഗ്രഹിക്കുന്നത് ചെയ്യുവാൻ ശ്രമിക്കുക. എല്ലാം എന്റെ അവകാശമാണെന്ന് പറഞ്ഞ് പ്രവർത്തിക്കാതിരിക്കുക. പണം,സമയം എല്ലാം ചിലവഴിക്കുന്നത് ഭർത്താവിന്റെ അവകാശമാണെന്ന് ചിന്തിച്ച് പ്രവർത്തിക്കുന്നത് വിവാഹ ജീവിതത്തെ ദോഷമായി ബാധിക്കും. ബോസ് എന്ന പെരുമാറ്റം ദമ്പതികളിൽ ആരു കാണിച്ചാലും അത് സന്തോഷപ്രദമായ കുടുംബജീവിതം പ്രദാനം ചെയ്യുകയില്ല. സ്വാർത്ഥരാവുകയോ, സ്വന്തം അവകാശത്തിൽ ഊന്നി നിന്നുള്ള പ്രവർത്തന ശൈലി തികച്ചും വർജ്ജിക്കേണ്ടതാണ്. വിവാഹത്തിനുമുമ്പ് മാതാപിതാക്കളോടുകൂടെ താമസിപ്പിച്ചപ്പോൾ സാമ്പത്തിക പ്രശ്നം അഭിമുഖീകരിച്ചിട്ടില്ല. എല്ലാം യഥാസമയം അവർക്ക് ലഭിച്ചിരുന്നു. പണം ബുദ്ധിപൂർവ്വം എങ്ങനെ വിനിയോഗിക്കണം എന്ന് പഠിച്ചിരിക്കണം. ധൂർത്ത് പാടില്ല, ലുബ്ധും പാടില്ല. കൂടുതൽ പണം വേണ്ടി വരുമ്പോൾ അക്ഷമരായതുകൊണ്ട് പ്രയോജനമില്ല. പണത്തിന്റെ പ്രശ്നം ദമ്പതികൾ തമ്മിലുള്ള സ്നേഹത്തിനു വിലങ്ങുതടിയാകരുത്. പണം ചിലവാകുന്നത് രണ്ടുപേരും പരസ്പരം അറിഞ്ഞിരിക്കണം ചുരുക്കത്തിൽ വിവാഹം സ്വാർത്ഥ മനുഷ്യർക്കുള്ളതല്ല. അതിന്റെ യഥാർത്ഥ സന്തോഷം അവർക്കുള്ളതല്ല.






# സുവർണ്ണ സ്മൃതികൾ

ഗ്രന്ഥകർത്താവ്: ഡോ. ആന്നിയിൽ തരകൻ
(സെന്റ് മേരീസ് പ്രിന്റേഴ്സ് & പബ്ളിഷേഴ്സ്
തിരുവനന്തപുരം, വില Rs.190)

**പ്രൊഫ. ഡി. തോമസ്**
മുൻ ഇംഗ്ലീഷ് പ്രൊഫസ്സർ,
മാർ ഈവാനിയോസ് കോളേജ്, തിരുവനന്തപുരം

തരകനച്ചന്റെ വൈദീക ജീവിതത്തിന്റെ സുവർണ്ണ ജൂബിലിയുടെ സ്മരണികയാണ് "സുവർണ്ണ സ്മൃതികൾ" എന്ന ഗ്രന്ഥം. ഈ ഗ്രന്ഥത്തിന് അവതാരിക എഴുതിയിരിക്കുന്നത് അത്യുന്നത കർദ്ദിനാൾ മോറാൻ മോർ ബസേലിയോസ് ക്ലീമീസ് കതോലിക്കാ ബാവായാണ്. മലങ്കര കത്തോലിക്കാ സഭയുടെ സുവർണ്ണ ജൂബിലി ആഘോഷിച്ചപ്പോൾ ഇന്ത്യൻ എക്സ്പ്രസ്സിൽ തരകനച്ചൻ സഭയെപ്പറ്റി എഴുതിയ ലേഖനം "സഭയുടെ ആത്മീകവും സാമൂഹികവുമായ പ്രവർത്തനങ്ങളെ ജനമദ്ധ്യത്തിൽ കൊണ്ടുവരുന്നതിന് വളരെ സഹായിച്ചു" എന്ന് പിതാവ് ചൂണ്ടിക്കാണിക്കുന്നു. അതുപോലെതന്നെ "ഡൽഹിയിലെ മലങ്കര കത്തോലിക്കർ" എന്ന തലക്കെട്ടിൽ അച്ചനെഴുതിയ രണ്ട് ലേഖനങ്ങളുടെ കോപ്പി മലങ്കരക്കാർ ധാരാളമായി ഡൽഹിയിൽ താമസിക്കുന്നു എന്ന് കാണിക്കുന്നതിന് മാർ ഗ്രിഗോറിയോസ് തിരുമേനി 1980 തുകളുടെ ആദ്യം റോമിലേക്കെഴുതിയ കത്തിൽ ചേർത്തിരുന്നുവെന്നും പിതാവ് ഓർമ്മിപ്പിക്കുന്നു.

ഗ്രന്ഥത്തിന്റെ ആദ്യഭാഗത്ത് 34 ലേഖനങ്ങളുണ്ട്. ഈ ലേഖനങ്ങളിൽ പ്രസിദ്ധ സാഹിത്യകാരന്മാരും പണ്ഡിതരും പ്രമുഖ പത്രപ്രവർത്തകരും അച്ചന്റെ വ്യക്തിത്വത്തെയും സാഹിത്യ സംഭാവനകളെയും കുറിച്ച് വിശദമായി എഴുതിയിരിക്കുന്നു. ഗ്രന്ഥത്തിന്റെ രണ്ടാം ഭാഗം അച്ചൻ വിവിധ ഘട്ടങ്ങളിൽ എഴുതിയിട്ടുള്ള ലേഖനങ്ങളുടെ സമാഹാരമാണ്. തരകനച്ചന്റെ പിതാവിന്റെ കുടുംബമായ പോളച്ചിറയ്ക്കൽ കുടുംബചരിത്രവും, കേരളത്തിൽ ക്രൈസ്തവ സഭയുടെ ആവിർഭാവവും, സുറിയാനി ക്രിസ്ത്യാനികൾ കത്തോലിക്കാ സഭയുമായി പുനരൈക്യപ്പെട്ട ചരിത്രവും ലേഖനങ്ങൾ വിശദമായി പ്രതിപാദിക്കുന്നു. തന്റെ കുടുംബത്തിൽ നിന്നും ആർജ്ജിച്ച മൂല്യബോധം ജീവിതത്തിലുടനീളം കാത്തുസൂക്ഷിക്കാനായതിൽ അച്ചൻ അഭിമാനം കൊള്ളുന്നു എന്ന് സമർദ്ധിക്കുന്നു. സഭാപിതാക്കന്മാരെയും, ധാരാളം വൈദീകരെയും സന്യാസി സന്യാസിനികളെയും സംഭാവന ചെയ്ത കുടുംബമാണച്ചന്റേത്. മതമൈത്രി കാത്തുസൂക്ഷിക്കുന്നതിൽ തന്റെ കുടുംബവും, മാവേലിക്കര കറ്റാനം പ്രദേശങ്ങളിലെ ജനങ്ങളും പുലർത്തിപ്പോന്ന പാരമ്പര്യവും അച്ചൻ എടുത്തുപറയുന്നുണ്ട്. ശബരിമല അമ്പലവും തരകനച്ചന്റെ കുടുംബവുമായുള്ള അഭേദ്യമായ ബന്ധം വിശദീകരിക്കുന്നു. ക്ഷേത്രം പുതുക്കിപണിയുന്നതിന് ശ്രീമൂലം തിരുന്നാൾ മഹാരാജാവ് കോൺട്രാക്ടേസിൽ നിന്നും അപേക്ഷ ക്ഷണിച്ചപ്പോൾ ഘോരവനത്തിലൂടെയുള്ള യാത്രാബുദ്ധിമുട്ടുകൾ മൂലവും സാധനങ്ങൾ പണിസ്ഥലത്ത് എത്തിക്കാനുള്ള അസൗകര്യം മൂലവും ആരും മുന്നോട്ടു വന്നില്ല. അപ്പോഴാണ് പോളച്ചറയ്ക്കൽ കൊച്ചുമ്മൻ മുതലാളി ധീരതയോടുകൂടി ആ ദൗത്യം ഏറ്റെടുത്തത്.

ബുദ്ധമത ഹൈന്ദവ ദർശനങ്ങൾ ക്രിസ്തീയ സഭയെ, പ്രത്യേകിച്ച് മലങ്കര കത്തോലിക്കാസഭയെ എങ്ങനെ സ്വാധീനിച്ചെന്നും ലേഖനങ്ങൾ വിശദമാക്കുന്നുണ്ട്."ദേശീയ ആചാരവുമായി ഇത്ര താദാത്മ്യം പ്രാപിച്ചിട്ടുള്ള ക്രിസ്ത്യാനികളെ ലോകത്തിൽ മറ്റൊരിടത്തും കാണാൻ സാധ്യമല്ല."

പുനരൈക്യത്തിന്റെ ശില്പിയായ 'ഭാരത ന്യൂമാൻ' എന്നറിയപ്പെടുന്ന ക്രാന്തദർശിയായ മാർ ഈവാനിയോസ് പിതാവിന്റെ പ്രവർത്തനങ്ങളെ അച്ചൻ പ്രശംസിക്കുന്നു. പിതാവ് ബഥനി സന്യാസീ സന്യാസിനി സമൂഹങ്ങൾക്ക് രൂപം കൊടുത്തപ്പോൾ ഭാരതീയ സംസ്കാരത്തിൽ നിന്നും ധാരാളം ആശയങ്ങൾ ഉൾക്കൊണ്ടിരുന്നു. മലങ്കര സഭയുടെ വളർച്ചയെക്കുറിച്ചും ബഥനി സന്യാസിനി സമൂഹത്തിന്റെ ചൈതന്യമായിരുന്ന സഭാചരിത്രകാരി ആന്നിയിൽ മദർ സൾഗായെക്കുറിച്ചുമുള്ള ലേഖനങ്ങളും സഭയുടെ വിലപ്പെട്ട രേഖകളാണ്. ഇന്ത്യൻ ജനാധിപത്യത്തെക്കുറിച്ചും, പ്രസിദ്ധ ഇംഗ്ലീഷ് കവിയായിരുന്ന മാത്യു ആർണോൾഡിനെക്കുറിച്ചും, ഭക്തകവിയും പുരോഹിതനുമായിരുന്ന ജെറാർഡ് മാൻലി ഹോപ്കിൻസിനെക്കുറിച്ചുമുള്ള പഠനങ്ങൾ ഗ്രന്ഥത്തിൽ

ഉൾപ്പെടുത്തിയിട്ടുണ്ട്. ക്രിസ്തുമസിനെക്കുറിച്ചുള്ള ഹൈന്ദവ കാഴ്ചപ്പാടും മഹാത്മാഗാന്ധിയുടെ ചിന്തകളും ഏറെ ശ്രദ്ധേയമാണ്.

പൗരോഹിത്യ ശുശ്രൂഷയിൽ അൻപത് വർഷം പൂർത്തിയാക്കിയ ശ്രേഷ്ഠവൈദികൻ, അന്തർദേശിയ തലത്തിൽ അംഗീകാരം ലഭിച്ച ഗ്രന്ഥകാരൻ, മികച്ച ഗവേഷകൻ, അദ്ധ്യാപകൻ, ബഹുഭാഷാപണ്ഡിതൻ എന്നീ നിലകളിൽ അറിയപ്പെടുന്ന വ്യക്തിയാണ് ഡോ. ആന്നിയിൽ തരകൻ. ഇതിലേറ്റം മഹത്തായ നേട്ടം തീർച്ചയായും ത്യാഗസുരഭിലവും വിശുദ്ധവുമായ ജീവിതത്തിലൂടെ ദൈവത്തിനും ജനത്തിനും വേണ്ടി അനുഷ്ഠിച്ച സേവനങ്ങളാണ്.

ജന്മനാടായ കറ്റാനത്തെ സെന്റ് സ്റ്റീഫൻ ദേവാലയത്തിൽ 2018 ഫെബ്രുവരി 17 ന് വലിയ ജനാവലിയുടെ സാന്നിദ്ധ്യത്തിൽ തരകനച്ചൻ സുവർണ്ണ ജൂബിലി ബലിയർപ്പണം നടത്തി. തുടർന്ന് നടന്ന അനുമോദന ചടങ്ങിൽ മലങ്കര കത്തോലിക്കാ സഭയുടെ പരമാദ്ധ്യക്ഷൻ അത്യുന്നത കർദ്ദിനാൾ ബസേലിയോസ് ക്ലിമീസ് ബാവായും മാവേലിക്കര രൂപതാദ്ധ്യക്ഷൻ ജോഷ്വാ മാർ ഇഗ്നാത്തിയോസ് തിരുമേനിയും, ആലപ്പുഴ രൂപതാദ്ധ്യക്ഷൻ സ്റ്റീഫൻ അത്തിപ്പുഴ തിരുമേനിയും മറ്റു വിശിഷ്ട വ്യക്തികളും പങ്കെടുത്തു. ദശാബ്ദങ്ങൾക്കുമുമ്പ് അച്ചൻ ശുശ്രൂഷ ചെയ്ത ദേവാലയങ്ങളിൽ നിന്നുപോലും ധാരാളം പേർ അച്ചനെ അനുമോദിക്കാൻ എത്തിയിരുന്നു. തന്റെ മാതൃകാപരമായ ജീവിതത്തിനും സേവനങ്ങൾക്കും കിട്ടിയ അംഗീകരമായിരുന്നു ഹൃദ്യമായ ആഘോഷപരിപാടികൾ. അച്ചൻ അദ്ധ്യാപകനായും ഒരു സ്ഥാപനത്തിന്റെ സാരഥിയായും ശുശ്രൂഷ ചെയ്യുമ്പോൾ അനീതിക്കും അസത്യത്തിനുമെതിരെ നിർഭയം പോരാടിയ വ്യക്തിയാണ് എന്നതും പ്രത്യേകം എടുത്തു പറയേണ്ടതാണ്.

ഔദ്യോഗിക കൃത്യനിർവ്വഹണത്തിലോ, വൈദിക ശുശ്രൂഷയിലോ, വ്യാപൃതനായിരിക്കുന്ന സമയം ഒഴിച്ച്, എല്ലായിപ്പോഴും അച്ചൻ വേദശാസ്ത്രത്തിലെയും, സാഹിത്യത്തിലെയും ഏറ്റവും ഉൾകൃഷ്ടമായ കൃതികളുടെ വായനയിലും പഠനത്തിലുമായിരിക്കും. പ്രസിദ്ധ ചൈനീസ് എഴുത്തുകാരനായ ലിൻ യുടാങിന്റെ (Lin Yutang) അഭിപ്രായത്തിൽ,ഒരാൾക്ക് വായനയിൽ താല്പര്യമുണ്ടെങ്കിൽ എല്ലാ കാലാവസ്ഥയും അതിന് അനുകൂലമാകും. കുതിരപ്പുറത്തിരിക്കുമ്പോഴും വായിക്കാൻ സാധിക്കുമെന്നതാണ് സത്യം. ഒരു രസികൻ അച്ചനെ സന്ദർശിക്കാനായി സ്റ്റാഫ് കോർട്ടേഴ്സിലെ അദ്ദേഹത്തിന്റെ മുറിയിലെത്തിയപ്പോൾ പുസ്തകങ്ങൾക്കിടയിൽ നിന്നും അച്ചനെ കണ്ടുപിടിക്കാൻ ഏറെ ബുദ്ധിമുട്ടിയെന്ന് അദ്ദേഹം പറയുന്നത് ഈ ലേഖകൻ കേട്ടിട്ടുണ്ട്.

ലോക പ്രശസ്ത ആംഗലയകവി ജോൺ മിൽട്ടൻ തന്റെ ജീവിതത്തിൽ ഗുരുതരമായ ഒരു പ്രതിസന്ധിയിൽ കവിതയെഴുതാൻ ദൈവം ദാനമായി നല്കിയ കഴിവുകൾ പ്രയോജനപ്പെടുത്തിയില്ലായിരുന്നെങ്കിൽ അവിടുത്തെ അപ്രീതിക്കു പാത്രീഭൂതനാകുമായിരുന്നെന്ന് വിശ്വസിച്ചിരുന്നു. പ്രത്യേകമായി ഒന്നും ചെയ്യാതെ ദൈവഹിതത്തിനു വിധേയമായി ജീവിക്കുന്നവരും അവിടുത്തേക്ക് പ്രിയപ്പെട്ടവരാണെന്ന നിഗമനത്തിൽ മിൽട്ടൻ സ്വയം ആശ്വസിച്ചിരുന്നു. പിന്നീട് അദ്ദേഹം പ്രതിബന്ധങ്ങളെ അതിജീവിച്ച് വിശ്വപ്രസിദ്ധ ഇതിഹാസങ്ങൾ രചിച്ചത് സാഹിത്യ ചരിത്രത്തിന്റെ ഭാഗമാണ്.

സ്റ്റാഫ് ക്വോർട്ടേഴ്സിൽ പരിമിതമായ സൗകര്യങ്ങൾ മാത്രമുള്ള സാഹചര്യത്തിൽ ജീവിച്ചുകൊണ്ട് അച്ചൻ അനശ്വരങ്ങളായ കൃതികളുടെ രചന നടത്തി. മിൽട്ടെനെപോലെ സുഖലോലുപജീവിതത്തോടു വിടപറഞ്ഞ്, കഠിനാദ്ധ്വാനത്തിലൂടെയാണ് ഈ നേട്ടങ്ങൾ കൈവരിച്ചത്. അച്ചൻ നാളിതുവരെ 14 ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിച്ചിട്ടുണ്ട്. ആദ്യകാല രചനകളിൽ ദേശീയ അന്തർദേശീയ തലങ്ങളിൽ ഏറെ ശ്രദ്ധിക്കപ്പെട്ട കൃതിയാണ് 'Quester by the River and Other Poems' (നദീതീരത്തെ അന്വേഷകനും മറ്റുകവിതകളും)എന്ന കൃതി.

നോത്രദാമിലെ ക്രോസ് റോഡ്സ് ബുക്സ് ആണ് ഈ സമാഹാരം പ്രസിദ്ധീകരിച്ചിരിക്കുന്നത്. 'Quester by the River' എന്ന നീണ്ട കവിതയെക്കുറിച്ച് പ്രസിദ്ധകവി ഡോം മൊറേയാസ് നടത്തിയ പഠനം ഏറെ ശ്രദ്ധേയമാണ്. ജറാർഡ്മാൻലി ഹോപ്ക്ൻസിന്റെയും വേദങ്ങളുടെയും മറ്റു ഭാരതീയ മതഗ്രന്ഥങ്ങളുടേയും സ്വാധീനം അദ്ദേഹം ഈ കവിതയിൽ ദർശിച്ചു. ശാന്തമായി ഒഴുകുന്ന ഒരു പുഴപോലെ മനോഹരമാണ് ഈ കവിത; സമകാലീന കവിതകളിൽ കാണാത്ത ആത്മീയതയും ചരിത്രബോധവും കവിത വെളിപ്പെടുത്തുന്നു എന്ന് അദ്ദേഹം സമർദ്ധിച്ചു.

ഈ കവിതയിൽ ക്രിസ്തുവിന്റെ പരമമായ ത്യാഗത്തെക്കുറിച്ചും ഉത്ഥാനത്തെക്കുറിച്ചും പരാമർശിക്കുന്നുണ്ട്. പുനരുദ്ധാനത്തിൽ അവിടുത്തെ സന്നിധിയിൽ എത്തിച്ചേരാമെന്നുള്ള പ്രത്യാശയും വെളിപ്പെടുത്തുന്നുണ്ട്. പെരിയാറിന്റെ തീരത്തുകൂടി നടക്കുമ്പോൾ കവിയിൽ ഉണർത്തപ്പെടുന്ന ചിന്തകളാണ് കവിതയിൽ രേഖപ്പെടുത്തിയിരിക്കുന്നത്. അന്വേഷകനായ കവി ആദ്യം കണ്ടുമുട്ടുന്നത് അപരനെയാണ് (other). അപരൻ പിന്നീട് 'നീ' (thou) യായി മാറുന്നു. കവിതയുടെ അവസാനഭാഗത്ത് 'നീ' പ്രാണപ്രേയസി (beloved) യായി മാറുന്നു. പ്രാണപ്രേയസിയും കവിയും ഒന്നായി തീർന്ന് സ്വർഗ്ഗത്തിൽ പ്രവേശിക്കുന്നതോടുകൂടി കവിത അവസാനിക്കുന്നു.

കവിതയുടെ അവസാനഭാഗം ദാന്തെയുടെ 'ഡിവൈൻ കോമഡി' യെ ഓർമ്മിപ്പിക്കുന്നു. 9-ാം വയസ്സിൽ ദാന്തെ ആദ്യമായി കാണുകയും, 24 വയസ്സിൽ മരിക്കുകയും ചെയ്ത ബിയാട്രിസ്, ശ്രേഷ്ഠതയുടെയും നിത്യരക്ഷയുടെയും പ്രതീകമായി തന്റെ മനസ്സിൽ പതിഞ്ഞു. ഈ ബിയാട്രിസാണ് 'ഡിവൈൻ കോമഡി'യിൽ കവിയെ സ്വർഗ്ഗത്തിലേക്ക് കൂട്ടിക്കൊണ്ടുപോകുന്നത്. ഈ ദിവ്യമായ ദർശനത്തിൽ അന്വേഷകനായ കവി ത്രിയേകദൈവത്തേ കാണുകയും പ്രപഞ്ചം മനോഹരമായി രൂപീകരിക്കപ്പെട്ട ഒരു സമഗ്രതയാണെന്ന് മനസ്സിലാക്കുകയും ചെയ്യുന്നു. ഈ ആത്മീയ ദർശനത്തോടുകൂടി നദീതീരത്തിലെ അന്വേഷകൻ എന്ന കവിത അവസാനിക്കുന്നു.

'Quester by the Tomb' എന്ന കവിത അൽഫോസാമ്മയുടെ കബറടത്തിൽ ചെല്ലുന്ന ഭക്തനെയാണ് അവതരിപ്പിക്കുന്നത്. അൽഫോസാമ്മ ധ്യാനത്തിന്റെയും സഹനത്തിന്റെയും പ്രതീകമായിരുന്നു. പണ്ഡിതനായ ഡോ. കെ.എം. തരകൻ ഈ കവിതയെക്കുറിച്ച് പറയുന്ന കാര്യങ്ങൾ ഏറെ ശ്രദ്ധേയമാണ്. " അൽഫോൻസാമ്മയുടെ ആത്മഗതമോ ബോധധാരയോ ആയിട്ടാണ് കവിത അവതരിപ്പിക്കപ്പെടുന്നത്. കുടമാളൂരുള്ള അവരുടെ കുടുംബത്തിന്റെ പൂർവ്വിക മഹത്വവും, പതിമ്മൂന്നാമത്തെ വയസ്സിൽ അച്ഛൻ മകൾക്ക് വിവാഹം ആലോചിച്ചതും,

# അത്ഭുത മന്ത്രി



**രഞ്ചൻ ജോർജ്ജ്**

പുല്ലുമേയും കാലികൾക്ക് കൂട്ടായൊരു പൈതൽ
പുഞ്ചിരി തൂകി ലോകർക്ക് പ്രകാശമാം പൈതൽ
ധനാഢ്യനാണെങ്കിലും ദരിദ്രനാം ദൈവപൈതൽ
ധർമ്മിഷ്ടനാണെങ്കിലും ധർമ്മനിഷേധ്യനാം പൈതൽ
മറിയത്തിനും ജോസഫിനും കന്നിയായൊരു പൈതൽ
മർത്യൻ തൻ രക്ഷയ്ക്കായവതരിച്ചൊരു പൈതൽ
ഇന്നിന്റെ ഈർഷ്യയില്ലാത്തൊരു പൈതൽ
ഇസ്രായേലിന് വാഗ്ദത്തമായൊരു പൈതൽ
പിറവിക്കായ് നാടുവിട്ടെത്തിയൊരു പൈതൽ
പാപമില്ലാതുത്ഭവിച്ചൊരു മനുഷ്യ പൈതൽ
യൂദപ്രമാണികൾക്ക് വിരുദ്ധനായൊരു പൈതൽ
യൂദയായിൽ ദൈവേഷ്ടാൽ ജനിച്ചൊരു പൈതൽ
ശതാബ്ദങ്ങൾ ലോകർ കാത്തിരുന്നൊരു പൈതൽ
ശതകോടിക്കു രക്ഷയൊരുക്കുവാൻ വന്ന പൈതൽ
കന്യകയിൽ വാഗ്ദത്തം പോൽ ഗർഭസ്തനാം പൈതൽ
കാലങ്ങളെ വേർതിരിക്കാനായൊരു പൊൻപൈതൽ
തച്ചനു വളർത്തുവാനായി കിട്ടിയ ദൈവ പൈതൽ
താതൻ ലോകർക്ക് വീണ്ടെടുപ്പിന്നായി തന്ന പൈതൽ
നസ്രത്തുകാരനെന്ന് ഖ്യാതി കേൾക്കാനൊരു പൈതൽ
നസ്രാണിക്ക് നേതാവായ് താതൻ നൽകിയ പൈതൽ
രാജാക്കൾ തന്നുടെ നിദ്ര കളഞ്ഞൊരു രാജപൈതൽ
രാത്രി നക്ഷത്രം ചൂണ്ടിക്കാട്ടിയൊരു പൈതൽ
നശ്വര ലോകത്തിലനശ്വരനായത്ഭുത പൈതൽ
നാശമില്ലാത്ത ലോകത്തിൻ അവകാശിയാം പൈതൽ
അനാഥർക്കുമഗതിക്കും രക്ഷയേകാനൊരു പൈതൽ
അത്ഭുത മന്ത്രിയാം ധീരൻ, ഉണ്ണിയേശു പൈതൽ

ആ വിവാഹാലോചനയിൽ നിന്നും രക്ഷപെടാൻ അൽഫോൺസാമ്മ തീയിൽ ചവിട്ടി കാലു പൊള്ളിച്ചതും, പിന്നീട് ക്ലാരമഠത്തിൽ ചേർന്നതും, സന്യാസിനിയായി മാറിയതും, ധ്യാനത്തിലും സഹനത്തിലും നാളുകൾ കഴിച്ചതും, പ്രവാചകനെപ്പോലെ സഹജീവികളുടെ ശോച്യാവസ്ഥ കണ്ടു വിലപിച്ചതും, വേദന ചവിച്ചിറക്കുമ്പോഴും ദൈവ സാന്നിദ്ധ്യത്തിന്റെ ആഹ്ലാദം അനുഭവിച്ചതും, ലോകം വെടിഞ്ഞ് സൗഭാഗ്യത്തിന്റെ മേഖലയിലേക്ക് കടന്നതും, അതേ തുടർന്ന് അനേകർ അൽഫോൻസാമ്മയുടെ കബറിടത്തിലെത്തിക്കൊണ്ടിരിക്കുന്നതെല്ലാം, വേഡ്സ്വർത്തിന്റെ വൈഭവത്തോടും അരവിന്ദിന്റെ ദാർശനിക ഭാവത്തോടും കൂടി കവി വാഗ്മയമാക്കിയിരിക്കുന്നു. ഈ കവിത വിശ്വാസത്തിന്റെ കവിതയാണ്."

ശ്രദ്ധേയമായ "ക്വസ്റ്റർ ബൈ ദ റ്റൂംമ്പ്" എന്ന കവിതയ്ക്ക് 2008 ൽ ആത്മവിദ്യ അവാർഡ് ലഭിച്ചു. അച്ചന്റെ "ഭാരതീയ ദർശനം ഇംഗ്ലീഷ് കവിത"യിൽ എന്ന ഗ്രന്ഥം 2008 ൽ ഡി. സി. ബുക്സ് പ്രസിദ്ധീകരിച്ചു. ഈ ഗ്രന്ഥത്തിന് 2011 ലെ കേരള സാഹിത്യ അക്കാഡമി അവാർഡ് ലഭിച്ചു. ഒരു ക്രൈസ്തവ വൈദികന് ആദ്യമായാണ് കേരളസാഹിത്യ അക്കാഡമി അവാർഡ് ലഭിക്കുന്നത്.

'The Sacred Feminine in Indian Thought' (ദിവ്യ സ്ത്രീത്വം ഭാരതീയ ചിന്തയിൽ)എന്ന ബ്രഹത് ഗ്രന്ഥം തരകനച്ചന്റെ ദീർഘകാല ഗവേഷണത്തിന്റെ ഫലമാണ്. വിലമതിക്കാൻ സാധ്യമല്ലാത്ത ഒരു കൃതിയാണതെന്ന് അതിന് അവതാരിക എഴുതിയ നാടകാചാര്യനായ കാവാലം നാരായണപ്പണിക്കർ അഭിപ്രായപ്പെട്ടു. 300 ൽ അധികം ഗ്രന്ഥങ്ങൾ പരിശോധിച്ച ശേഷമാണ് 486 പേജുള്ള ഈ ഗ്രന്ഥം രചിക്കപ്പെട്ടത്. ഭാരതീയ ദർശനത്തിൽ സ്ത്രീത്വം അദ്ധ്യാത്മിക തലത്തിൽ സൗന്ദര്യശാസ്ത്ര സങ്കല്പത്തിൽ വഹിക്കുന്ന പങ്ക് വിശകലനം ചെയ്യുന്ന സമഗ്രമായൊരു പഠനമാണ് ഈ ഗ്രന്ഥം. ആദ്ധ്യാത്മീകതയുടെ ആരംഭവും അവസാനവും സ്ത്രീയാണെന്ന് കണ്ടെത്തിയത് ഭാരതീയ ദർശനമാണ്.

2015 ൽ കേരള കത്തോലിക്കാ മെത്രാൻ സമിതി 2014 ലെ ഗുരുപൂജ അവാർഡ് നൽകി അച്ചനെ ആദരിച്ചു. കാലാതിവർത്തിയായ കൃതികളുടെ സ്രഷ്ടാക്കൾ അനശ്വരരാകുന്നു. അങ്ങനെയുള്ള മഹൽ വ്യക്തികളോടൊപ്പമെത്തിക്കഴിഞ്ഞിട്ടുണ്ട് തരകനച്ചൻ. ഇനിയും ഉൽകൃഷ്ടങ്ങളായ കൃതികളുടെ രചനയിലൂടെ നമ്മുടെ സംസ്കാരത്തെ കൂടുതൽ സമ്പന്നമാക്കാൻ അച്ചന് സാധിക്കട്ടെ എന്ന് ആശംസിക്കുന്നു.

# കല്ലേറ് ദൂരം



ഷാജു തേക്കിൻകാട്ടിൽ

ഒരു കല്ലേറ് ദൂരത്തായി
അവനും വന്നിട്ടുണ്ട്...
ചാരേ വിളിച്ചെറിഞ്ഞേക്കുക...!
എന്തിനൊഴിവാക്കണം?
എറിയുന്നവന് കിട്ടും
കരുത്തെന്നെ, പ്രഗത്ഭനെന്ന,
അഭിമാനിയെന്ന വിശുദ്ധ മുദ്ര...!
സത്യം എന്തിനറിയുന്നു?
എറിയുക മുദ്ര ചാർത്താം...!
പണ്ടവൻ അലസനായി എറിയാൻ പറഞ്ഞു...!
കല്ലുകൾ ചിതറി വീണ ശബ്ദം കേട്ട്
ദൂരെ മാറി പുഞ്ചിരി തൂകി നിന്നു...!
അവന്റെ വചനം മാത്രം പറഞ്ഞവർ,
എറികൊണ്ട് വീണവർ,
ചിരഞ്ജീവികളായി തെളിഞ്ഞു നിന്നു...!
ഇന്നറിയാതെറിയുന്നകണ്ട്
ഹൃദയം നുറുങ്ങി അവൻ നിൽക്കുന്നു...!
എറിഞ്ഞേൽക്കുക
ആദ്യകൽക്ഷണം
അവന്റെ ശിരസ്സു ഛേദിക്കട്ടെ!
നിനക്കു വചനം പകർന്നിടമാണത്!
പിന്നൊന്ന് ഹൃത്തിൽ പതിക്കണം
നിനക്ക് സ്നേഹരക്തമൊഴുക്കിയയിടമാണത്...!
കൈയ്യും കാലും തകർക്കണം
നിനക്കായി നടന്ന,
നിന്നെയൂട്ടിയവയാണത്!
നിനക്കായി വിഭജിച്ച മേശയിൽ
കിടന്ന് നിനക്കായ് കരയുമ്പോഴും
എറിയുക; അവനെയും അവനായ്
രൂപപ്പെട്ടവരെയും...!
പക്ഷേ
പശ്ചാത്താപത്തിന്റെ ചാക്കുടുത്ത്
വിലപിക്കാൻ
നിനക്കെന്നെങ്കിലുമായാൽ
അതേ നിനക്കു ഭാഗ്യം...!




**അഞ്ചൽ സെന്റ് ജോൺസ് സ്കൂളിൽ പ്രളയ ദുരിതാശ്വാസ നിധിയിൽ 15 ലക്ഷം സമാഹരിച്ചു.**

അഞ്ചൽ സെന്റ് ജോൺസ് സ്കീളിൽകുട്ടികളും അദ്ധ്യാപകരും മറ്റ് സ്റ്റാഫ് അംഗങ്ങളും ചേർന്ന് 15 ലക്ഷം രൂപ സമാഹരിച്ചു. പ്രളയദുരിതത്തിൽപ്പെട്ടവരുടെ പുനരധിവാസത്തിനാണ് ഫണ്ട് ഉപയോഗിക്കുന്നത്. കഴിഞ്ഞ ദിവസം സ്കൂളിൽ എത്തിയ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവയെ ചെക്ക് ഏൽപ്പിച്ചു. നാടിന്റെ ഒരു പൊതു വിഷയത്തിൽസെന്റ് ജോൺസ് സ്കൂൾ മാതൃകാപരമായി പ്രവർത്തിച്ചു എന്ന് കാതോലിക്കാ ബാവാ പറഞ്ഞു. യാഥാർത്ഥ്യത്തിലുള്ള മനുഷ്യവ്യക്തികൾ ഇതുപോലെയുള്ള സംരംഭങ്ങളിലൂടെ രൂപം കൊള്ളുകയാണെന്ന് ബാവ പറഞ്ഞു. ലോക്കൽ മാനേജർ ഫാദർ ബോവാസ് മാത്യു, ഫാ. ഫിലിപ്സ് ദയാനന്ദ്, പ്രിൻസിപ്പൽ സൂസൻ കോശി, കെ. എം. മാത്യു, സ്റ്റാഫ് സെക്രട്ടറി മായാ പ്രഭ എന്നിവർ പ്രസംഗിച്ചു.

## കൃതജ്ഞത



പ്രിയപ്പെട്ട ആൽബിൻ തേവലപുറത്തച്ചന്റെ ദേഹവിയോഗത്തിൽ ഞങ്ങളെ സാന്നിദ്ധ്യം വഴിയും പ്രാർത്ഥനയാലും ആശ്വസിപ്പിച്ച എല്ലാവരോടുമുള്ള നന്ദി അറിയിക്കുന്നു. ശവസംസ്കാര ശുശ്രൂഷകളിൽ മുഖ്യ കാർമ്മികനായിരുന്ന മോറാൻ മോർ ബസേലിയോസ് ക്ലീമിസ് കതോലിക്കാ ബാവാ, നമ്മുടെ സഭയിലെ മറ്റ് അഭിവന്ദ്യ പിതാക്കന്മാർ, പുനലൂർ രൂപതാദ്ധ്യക്ഷൻ അഭിവന്ദ്യ ഡോ. സിൽവസ്റ്റർ പൊന്നുമുത്തൻ പിതാവ്, കോറെപ്പിസ്കോപ്പാമാർ, വികാരി ജനറൽമാർ, വൈദികർ, സന്ന്യസ്തർ, സമർപ്പിതർ, വിശ്വാസികൾ, നാട്ടുകാർ, സുഹൃത്തുക്കൾ, വിവിധ രാഷ്ട്രീയ നേതാക്കന്മാർ എല്ലാവരോടുമുള്ള നന്ദി അർപ്പിക്കുന്നു.

സന്തപ്ത കുടുംബാംഗങ്ങൾ
റൈറ്റ് റവ. മോൺ. ഗിവർഗ്ഗീസ് മണ്ണിക്കരോട്ട്
കോറെപ്പിസ്കോപ്പാ

